# THE GURUNATHAN

# ഗുരുനാഥൻ

L No. 85/15—7—26

പുസ്തകം 12 | 1108 മേടം | ലക്കം 9

## വിഷയവിവരം.

# നമ്മുടെ നാട്ടുരാജ്യങ്ങൾ.

ഇൻഡ്യാസാമ്രാജ്യത്ത് ഏതെങ്കിലും ചില ഭരണപരിഷ്കാരങ്ങൾ അടുത്തുണ്ടാവാതെ കഴികയില്ല. എന്നാൽ നാട്ടുരാജ്യങ്ങളെപ്പററി ആരും അത്ര ചിന്തിക്കുന്നതുമില്ല. നാട്ടുരാജ്യങ്ങളെ ശരിയായി പരിശോധിച്ചാൽ ബ്രിട്ടീഷിൻഡ്യയിലെ സ്ഥിതി എത്രയോ ഭേദമാണെന്നു പറയണം. അവിടങ്ങളിലെ രാജാക്കന്മാരും, രാജസേവന്മാരും, ഉദ്യോഗസ്ഥന്മാരും മററും എന്തെല്ലാം അനീതികളാണു കാണിക്കുന്നത്. ഇത്തരം സംഗതികളെ കൎശനമായി വിവരിച്ചുകൊണ്ട് കാണിപ്പയ്യൂർ ശങ്കരൻനമ്പൂരിപ്പാട് അവർകൾ എഴുതിയതാണ് ഈ പുസ്തകം. വാസ്തവത്തിൽ നാട്ടുരാജ്യങ്ങളുടെ ഒരു 'എക്സുറേ' പരിശോധനയാണിതു്. സ്വരാജ്യസ്നേഹികളും, നിയമസഭാമെമ്പർമാരും, ഉദ്യോഗസ്ഥന്മാരും എന്നുവേണ്ട എല്ലാ ആളുകളും ഇതൊന്നു വായിക്കേണ്ടതു്തന്നെയാണ്. കണ്ണാടി നോക്കിയെ വൈരൂപ്യം അറികയുള്ളു. മേനിക്കലൊടസിൽ അച്ചടിച്ച 300-ലധികം പേജുള്ള ഈ ബുക്കിന് വില 1ക 4ണ.

# ഭാഷാവ്യാഖ്യാനപുസ്തകങ്ങൾ.

## (ഭക്തിമാൎഗ്ഗം)

| | | |
|---|---|---|
| 1. | മന്ത്രപ്രയോഗങ്ങൾ അനവധി മന്ത്രങ്ങളും പ്രയോഗങ്ങളും ഇതിലുണ്ട് വില | 1—0—0 |
| 2. | ധ്യാനശ്ലോകങ്ങൾ 500-ലധികം ധ്യാനങ്ങൾ അടങ്ങിയതു്. | 1—8—0 |
| 3. | ധ്യാനങ്ങളും മന്ത്രങ്ങളും. പേരുകൊണ്ടുതന്നെ സ്വഭാവം അറിയാമല്ലൊ. | 0—8—0 |
| 4. | ഋഗ്വേദമന്ത്രങ്ങൾ. പുരുഷസൂക്തസാരസ്വതം ഭാഗ്യസൂക്തം മുതലായ മന്ത്രങ്ങളും, പ്രയോഗവിധികളും അടങ്ങിയതു്. | 0—8—0 |
| 5. | സ്തോത്രങ്ങൾ. നല്ല സ്തോത്രങ്ങളെല്ലാം ഇതിലുണ്ട്. | 0-12—0 |
| 6. | ഭഗവൽഗീത. (പോക്കററ്) | 0—4—0 |

## (ജ്യോതിഷം)

| | | | | | |
|---|---|---|---|---|---|
| 1. | ജാതകാദേശം | 1—0—0 | 4. | ദശാഫലങ്ങൾ | 0—4—0 |
| 2. | ഹോരാശാസ്ത്രം | 1—8—0 | 5. | പഞ്ചാംഗഫലം | 0—3—0 |
| 3. | നിമിത്തശാസ്ത്രം പുതിയബുക്ക് | 0—8—0 | 6. | ബലപിണ്ഡം | 0—2—0 |

## (തച്ചുശാസ്ത്രം)

| | | | | | |
|---|---|---|---|---|---|
| 1. | മനുഷ്യാലയചന്ദ്രിക | 1—0—0 | 3. | തന്ത്രസമുച്ചയം ശില്പഭാഗം | 1—0—0 |
| 2. | മനുഷ്യാലയഭാഷ | 0—3—0 | 4. | മൃഗലക്ഷണം | 0—3—0 |

---

മറെറല്ലാ മലയാളപുസ്തകങ്ങളും വിററുവരുന്നു. പുസ്തകപ്പട്ടിക ഇനാം. ഉടൻ എഴുതുക

പഞ്ചാംഗം പുസ്തകശാല, പോസ്റ്റ്—കുന്നംകുളം. (കൊച്ചിശീമ)

# ഗുരുനാഥൻ.

പുസ്തകം 12 | 1108 മേടം | ലക്കം 9


## വെള്ളി.



ഒരു ജനവിഭാഗത്തിന്റെയൊ രാഷ്ട്രീയജനതയുടേയൊ ചിന്താധീനമായ ഒരു പ്രശ്നമായിട്ടല്ല, സർവലോകസാമാന്യമായ ഒരു ഗൗരവപ്രശ്നമായിട്ടാണു വെള്ളിയുടെ ഇന്നത്തെ കഥ സ്ഥിതിചെയ്യുന്നതു്. അടുത്തുകഴിഞ്ഞ കാലത്തിൽ ഈ ലോഹത്തിന്റെ വിലയിൽ വന്ന പരിതാപകരമായ ഇടിവു സർവലോകവ്യവസ്ഥിതിയുടെ ഭംഗത്തിനു ചിരസ്ഥായീഭാവം നൽകുന്ന ഉപാധികളിൽ ഒന്നായിത്തീർന്നിട്ടുണ്ടു്. ഈ ദുരവസ്ഥിതിയുടെ അഹിതഫലങ്ങളിൽനിന്നു ഒരു രാഷ്ട്രത്തിനും ഇന്നുവരെ ഒഴിവാൻ സാധിച്ചിട്ടില്ല. മനുഷ്യസമുദായത്തിന്റെ ഏതാണ്ടു പകുതിയോളം ആളുകൾ അവരുടെ സമ്പത്തി അളക്കുന്നതോ, അഥവാ പരോക്ഷമായോ അപരോക്ഷമായോ ജീവസന്ധാരണംചെയ്യുന്നതൊ വെള്ളിയെ അവലംബിച്ചുകൊണ്ടാണു്. നാല്പതുകോടി ജനങ്ങൾ ചൈനയിൽ വെള്ളിയെ ആധാരമാക്കിക്കഴിയുന്നു. വേറേയും പല ചെറിയരാജ്യങ്ങളും അങ്ങിനെതന്നെ. ഇൻഡ്യയിലെ ജനാവലി— മുപ്പത്തഞ്ചുകോടി— വെള്ളിയെ സമ്പത്തിന്റെ മാനദണ്ഡമായി ഗണിച്ചുപോരുന്നു. മെക്സിക്കോ, കാനഡ, പെറു, യു. എസ്. എ. എന്നീ രാജ്യങ്ങൾ സ്വജീവസന്ധാനത്തിനു വെള്ളിയെ ആശ്രയിക്കുന്നുണ്ടു്. കഴിഞ്ഞ രണ്ടുകൊല്ലത്തിനിടയിൽ വെള്ളിയുടെ വില സ്വർണ്ണത്തെ അപേക്ഷിച്ചു അൻപതുശതമാനം കുറഞ്ഞിട്ടുണ്ടു്. അതിനാൽ ലോകത്തിന്റെ വിക്രയശക്തി വളരെ ക്ഷയിച്ചുപോയി. ജനങ്ങളുടെ ആദായത്തിനു ഭംഗം വന്നപോലെയോ സമ്പത്തു നശിച്ചപോലെയൊ തോന്നിപ്പോകുന്നു.

ഈ അധഃപതനത്തിനു നിദാനം വെള്ളിക്കുപററിയ പാതിത്യമെന്ന അഭിപ്രായം പക്ഷാന്തരമുള്ളതല്ലാതിരിക്കുന്നില്ല. പക്ഷെ വെള്ളിയുടെ വിലയിൽ കാണുന്ന ഇന്നത്തെ അവ്യവസ്ഥയാണു ലോകദുരന്തത നിലനി

ന്നപോരുന്നതെന്ന നിസ്സന്ദേഹം പറയാം. വെള്ളിയുടെ വില സുസ്ഥിരമാക്കണമെന്നതു സംശയാധീനമല്ല. എല്ലാ ജനവിഭാഗവും രാഷ്ട്രങ്ങളും പ്രത്യേകിച്ചു വെള്ളികൊണ്ടു കൈകാര്യംചെയ്യുന്നവർ ഇതു സമ്മതിക്കതന്നെ ചെയ്യും. ആവൎത്തിച്ചാവൎത്തിച്ചു പല ശ്രമങ്ങളും ഒരു സംയുക്തകമ്മപരിപാടിക്ക ശ്രമംചെയ്തു എങ്കിലും സൎവസ്വീകാൎയ്യമായ ഒരു സമ്മതം ഇതുവരെ സിദ്ധിച്ചുകഴിഞ്ഞിട്ടില്ല. ഈ ലോഹത്തിൻെറ ഉല്പാദകരും ഉപഭോക്താക്കളും അതിൻെറ പൂൎവ്വപ്രാധാന്യത്തെ സദാ പ്രതീക്ഷിക്കുന്നതുകൊണ്ടു തൃപ്തികരമായ ഒരു പരിപാടിയെ ഉണ്ടാക്കുന്നതു് അസാധ്യമെന്ന തോന്നുന്നില്ല. അങ്ങിനെചെയ്താൽ വിജയം എല്ലാവരേയും ഒരുപോലെ അനുകൂലിക്കയും ചെയ്യും.

## പുരാതനകാലത്തു

അനവധി ശതവൎഷങ്ങളോളം വെള്ളിയുടെവില നിയമശാസിതമായോ ഉപയോഗപാരമ്യതയാലൊ സ്വൎണ്ണത്തിൻെറ അനുപാതംകൊണ്ടു വ്യവസ്ഥ ചെയ്തിരുന്നു. ആ അനുപാതം അന്ന എത്ര സുസ്ഥിരമായിരുന്നു എന്നതു അത്ഭുതംതന്നെ. പുരാതന ഈജിപ്തിൽ പത്തു് ഔൺസ് വെള്ളിയുടെ വില ഒരൗൺസു സ്വൎണ്ണത്തിൻേറ വിലയോടു തുല്യമായിരുന്നു. ഈ അനുപാതത്തെ ഒരു മതസിദ്ധാന്തംപോലെ അവർ വിശ്വസിച്ചിരുന്നു. റോമാസാമ്രാജ്യത്തിൽ പന്ത്രണ്ടിനൊന്ന എന്ന സംബന്ധം നിയമംകൊണ്ടു ശാസിച്ചു. മധ്യകാലഘട്ടത്തിൽ ഈ ബന്ധത്തെ മാററി പുരാതന ഏൎപ്പാടിനെ സ്വീകരിച്ചു. അതിനുശേഷം ആപേക്ഷികമായ ഈ വില ക്രമേണ വൎദ്ധിച്ചു് പത്തൊൻപതാം നൂററാണ്ടിൻേറ ആദ്യഘട്ടത്തിൽ പതിനഞ്ചൗൺസു വെള്ളി കൊടുത്താലേ ഒരൗൺസു സ്വൎണ്ണം കിട്ടു എന്ന നിലവന്നു. ഈ സംബന്ധം വളരെനാൾ നിലനിന്നു. അന്നു ഒരു ഫ്രഞ്ചു് അൎത്ഥശാസ്ത്രജ്ഞൻ അതു് ഒരു ശാസ്ത്രസിദ്ധാന്തത്വമെന്ന പറഞ്ഞുകാണുന്നു. പത്തൊൻപതാം നൂററാണ്ടിൻേറ ചരമഘട്ടത്തിലും ഈ നൂററാണ്ടിലും വെള്ളിയുടെ വിലയ്ക്കു നേരിട്ട അവ്യവസ്ഥ അതിനു സ്വൎണ്ണത്തോടു ഒരു ബന്ധവുമില്ലാത്തവണ്ണം അത്ര വികൃതമായിട്ടുണ്ടു്. ഇന്നത്തെ വെള്ളിയുടെ പരിതാപനിലയ്ക്കുള്ള പ്രധാനകാരണം കഴിഞ്ഞ പന്ത്രണ്ടു കൊല്ലങ്ങളിൽ അതിൻേറ വിലയുടെ ഡോളനംതന്നെയാണ്.

വെള്ളിയുടെ വിലയിൽ വന്നിട്ടുള്ള ഈ ദുൎദ്ദശസ്ഥിതിക്ക, ലോകാധഃപതനത്തിനു ഉപാദാനങ്ങളെന്നു നിൎണ്ണയിച്ചിരിക്കുന്ന കാരണങ്ങളോളം അത്ര ഗരിമയുണ്ടെന്നു് വിദഗ്ദ്ധന്മാർ പൂൎണ്ണമായി വിശ്വസിച്ചുകാണുന്നില്ല. പത്തൊൻപതാംനൂററാണ്ടിൻെറ അന്തിമഘട്ടത്തിൽ വെള്ളിനിരക്ക സ്വീകരിച്ചിരുന്ന പല രാജ്യക്കാരും സ്വൎണ്ണനിരക്ക സ്വീകരിച്ചതുകൊണ്ടാണു്

ഇതിൻെറ മൂല്യത്തിനു അധഃപതനം വന്നതെന്നു പറയാം. ഈ അധോഗമനം ലോകമഹായുദ്ധം താല്കാലികമായി പ്രതിരോധിച്ചു. ഇൻഡ്യയിൽനിന്നും ചൈനയിൽനിന്നും ചരക്കിനു (വെള്ളിക്കട്ടിക്കു) അവിചാരിതമായി വദ്ധിച്ച ആവശ്യം വെള്ളിയുടെ ഭീമമായ ഒരു തുക പൂവ്വദിക്കിലേക്കു കപ്പൽകയററുന്നതിനു സംഗതിയാക്കി. ഈ രണ്ടുരാജ്യങ്ങളും വെള്ളി ഉപയോഗിക്കുന്ന രാജ്യങ്ങളുമത്രേ. വെള്ളിയുടെ വില ആകാശത്തോളം ഉയൎന്നു. ഇൻഡ്യയിൽ നാണയത്തിൻെറ വിലയേക്കാൾ വെള്ളിയുടെ വില വളരെ വദ്ധിച്ചു. അതിനാൽ വെള്ളിയുടെ സംഭരണം സാധാരണമായി. രണ്ടോമൂന്നോ കൊല്ലത്തോളം വെള്ളിയുടെ വില അനിയന്ത്രിതമായി വദ്ധിച്ചു. 1920-ൽ ഇതിനു ഒരു പ്രത്യാഘാതം കണ്ടുതുടങ്ങി. 1929 മുതൽ അതിഭയങ്കരമായ പതനം ഉണ്ടായി.

ഇത്ര കിഴക്കാംതൂക്കായ പതനത്തിനുള്ള കാരണങ്ങളിൽ ഒന്ന് അമിതമായ സമ്പാദനമെന്ന സമാധാനം പറയാം. ഉല്പത്തിയുടെയും ഉപയോഗത്തിൻേറയും ഇക്കാലത്തുള്ള കണക്കുകൊണ്ടു ഈ ന്യായം ശരിപ്പെടുന്നില്ല. വെള്ളിയുടെ സംഭരണം സ്വണ്ണത്തിൻെറ ഉല്പാദനത്തേ ആശ്രയിച്ചു ക്രമാതീതമായി വദ്ധിച്ചിട്ടില്ല. അത്രതന്നെയല്ല, വെള്ളിയുടെ ഉല്പത്തി ലോകാവശ്യത്തെ അതിക്രമിച്ചതായും കാണുന്നില്ല. സംഭരണവും ആവശ്യവുമെന്ന പണ്ടത്തേ നിയമമല്ലാതേ എന്തോ മററു ചിലതുകൂടി ഇവിടെ അന്തർഭവിച്ചിട്ടുണ്ട്. സാധനങ്ങളുടെ മൂല്യത്തിനു പററിയ ഇടിവിൽ കൂടുതലായി വെള്ളിവില കുറഞ്ഞതിനെപ്പററി മറെറാന്നും പറവാനില്ലെന്നു വാദിക്കുന്ന വീക്ഷണകോണങ്ങളും ഇല്ലാതില്ല. ഈ വീക്ഷണകേന്ദ്രത്തിൽ നിന്നുകൊണ്ടു വാദിക്കുന്നവർ വെള്ളിയെ വെറുമൊരു ക്രയപദാത്ഥമായിട്ടേ ഗണിക്കുന്നുള്ളു. കോതമ്പോ മററുധാന്യങ്ങളോ, കല്ക്കരിയോ പെട്രോളോ, ചെമ്പോ, ഈയ്യമോപോലെ ഒരു ക്രയവസ്തുവായി മാത്രം വെള്ളിയെ ഗണിച്ചാൽ മതിയെന്നത്ഥം. അതിനാൽ ഈ പ്രശ്നം—വെള്ളിയുടെ വിലക്കുറവ്—അത്ഥശൂന്യമെന്നത്രെ ഇവരുടെ വാദം. വയലുകളിൽ വിളയുന്ന ഉൽഭിജ്ജങ്ങളും, ഖനികളിൽനിന്നു കിട്ടുന്ന ഉല്പന്നങ്ങളും ഇന്നു വിലയിൽ അധഃപതിച്ചല്ലെ കാണപ്പെടുന്നതു്. പക്ഷെ പല പ്രാമാണികരും വെള്ളിയെ ഒരു നാണയോപാധിയായിട്ടാണു വ്യവഹരിച്ചിരിക്കുന്നതു്. ഒരിക്കലും അതു് ഒരു ഔപയോഗികവസ്തുവല്ല. ഇന്നു ലോകത്തിൽ കാണുന്ന ജനങ്ങളിൽ ഒരു ഭൂരിഭാഗം വെള്ളിയെ നാണയമാക്കിയാണു് ഉപയോഗിക്കുന്നതു്. മററു പദാത്ഥങ്ങൾക്കു ബാധകമായിരിക്കുന്ന വിലക്കുറവുപോലെ ഇതിൻെറ വിലക്കുറവിനെ ഗണിച്ചുകൂടാ. സ്വണ്ണത്തോടൊപ്പം ഇതിനും മഹത്വം നൾകേണ്ടതാണു്. രണ്ടുവാദങ്ങളിലും ന്യായമില്ലാതില്ല. പരിതാപകരമായ ഈ അധഃപതനകാലത്തു മററു ക്രയസാധനങ്ങളോടൊപ്പം

വെള്ളിയുടെ വിലയ്ക്കു സംപാതമുണ്ടായി. അതിനുംപുറമെ നാണയമെന്ന നിലയിലും പല ഗവൺമെന്റിൽനിന്നും ഇതിന്റെ ഇടിവിനു കാരണമായിത്തീൎന്നു.

## വെള്ളിക്കു ബാധകമായ ഗവൺമെന്റുപാളിസി.

ഈ പാളിസികളിൽ ഒന്നു വെള്ളിനാണയത്തിന്റെ നാണ്യനിലയെ കുറയ്ക്കുകയെന്നാത്രെ അൎത്ഥശാസ്ത്രവേദികൾ പറയാറുള്ളതു്. അതായതു് ഉപയോഗത്തിൽ ഇരിക്കുന്ന നാണയത്തിൽ വെള്ളിയുടെ അംശം കുറയ്ക്കുകയെന്നു സാരം. വെള്ളിയുടെ അസാധാരണമായ വിലക്കൂടുതലിനെ ആയുധമാക്കി വെള്ളിനാണയനിൎമ്മിതിയിൽ വഞ്ചനചെയ്‌വാൻ ആദ്യശ്രമംചെയ്തതു ഗ്രെയിറ്റുബ്രിട്ടനാണു്. അവർ ഈ നാണയത്തിനുപയോഗിക്കുന്ന വെള്ളിയുടെ അംശത്തിൽ അൻപതുശതമാനം കുറച്ചു. ഇതു 1920-ൽ ആണു്. ഈ കൎമ്മംകൊണ്ടു ഗവൺമെന്റിനു മുക്കാൽ ലക്ഷം ഔൺസ് വെള്ളി വിൽക്കുവാൻ സൗകൎയ്യം സിദ്ധിച്ചു. ഇത്രവളരെ വെള്ളി, നാണയമല്ലാത്തവിധത്തിൽ വിപണികളിൽ ഇറക്കിയതു് അധഃപതനത്തിനു സഹായിച്ചു എന്നുവരാനക്കാം. പക്ഷെ ബ്രിട്ടൻ നാണയത്തിൽ കലൎത്തിയ ഹീനാംശത്തിന്റെ ശക്തിയോടു ഈ ഇറക്കുമതിയുടെ ദോഷഫലത്തെ തുലനംചെയ്യുമ്പോൾ ഇതു ഏറ്റവും നിസ്സാരമെന്നേ പറയേണ്ടതുള്ളു. അധികതാമസംകൂടാതെ ആസ്ത്രേലിയ, ന്യൂസിലണ്ടു ഈ രാജ്യങ്ങളും അനന്തരം യൂറോപ്പിലുള്ള എല്ലാ വലിയരാജ്യങ്ങളും തെക്കെ അമേരിക്കയും ബ്രിട്ടീഷുകാരെ അനുഗമിച്ചു വെള്ളിനാണയത്തിന്റെ അവ്യഭിചരിതചാരിത്രം ധൂസരമാക്കി. ഈ കൎമ്മംകൊണ്ടു വെള്ളിയുടെതുക ക്രമാതീതമായി വൎദ്ധിച്ചു. അതിന്റെ നിരക്കുവില കമ്പോളത്തിൽ ഇടികയുംചെയ്തു. ഏതുസമയത്തും ഗവൺമെന്റ്സ്റ്റാക്ക് ചിലവഴിക്കാമെന്നതു കുറച്ചുകൂടി അധഃപതനകാരണമായി. ഈ ഗവൺമെന്റുപാളിസികൾ ഉണ്ടാക്കിത്തീൎത്ത മനോഭാവവും പരിതാപകരംതന്നെ. എന്തെന്നാൽ വെള്ളിയെ നാണയരൂപത്തിൽ ജനങ്ങൾക്കു വിശ്വാസംതന്നെ ഇല്ലാതായി.

വെള്ളിയുടെ ശാശ്വതസ്ഥിതിയെ അന്യായമായി ഭഞ്ജനംചെയ്തതു് ഇൻഡ്യാഗവൺമെന്റാണു്. ആറുകൊല്ലത്തിനുമുമ്പു് ഇൻഡ്യയെ ഒരു സ്വൎണ്ണനിരക്കുരാജ്യമാക്കി ഗവൺമെന്റു തീൎത്തു. സ്വൎണ്ണനാണയമല്ല; സ്വൎണ്ണക്കട്ടിയാണു നിരക്കായി നിൎണ്ണയിച്ചതു്. ഒന്നുകൂടി വ്യക്തമാക്കുകയാണെങ്കിൽ ഇൻഡ്യൻനാണയത്തെ സ്വൎണ്ണക്കട്ടിയായി മാററാമെന്നൎത്ഥം. അതും സാധിക്കണമെങ്കിൽ 8000 S.ൽ കുറയാതിരിക്കണം. ഈനിരക്കുവെറും സങ്കല്പിതം മാത്രമായിരുന്നു. അത്രയുമല്ല വെള്ളിയോടു അതിന്റെ നി

ല വിപരീതമായിട്ടുമത്രെ. സ്വണ്ണറിസർവ്വ് പര്യാപ്തരീതിയിൽ സൂക്ഷിക്കുന്നതിനുവേണ്ടി ഇൻഡ്യാഗവൺമെൻറ് ബാക്കിവന്ന വെള്ളിയുടെ ഒരു വലിയ സ്റ്റാക് വിൽക്കേണ്ടിവന്നു. ഈ വില്പന 1927-ൽ തുടങ്ങി. അന്നു തുടങ്ങി വെള്ളിയുടെ വില കുറഞ്ഞുകുറഞ്ഞു ഇപ്പോൾ 50 ശതമാനമായി കുറഞ്ഞു. ഇൻഡ്യാഗവൺമെൻറിൻെറ പ്രവൃത്തികളെ എതിർത്തിരുന്ന ഒരുകൂട്ടം ആളുകൾ 1925 -ൽതന്നെ സ്വർണ്ണനിരക്കേർപ്പെടുത്തുന്നതു വെള്ളിയുടെ മൂല്യത്തിനു ഹാനികരമെന്നു മുന്നറിവുകൊടുത്തിരുന്നു.

ഈയിടെ പൂർവ്വപ്രാന്തങ്ങളിൽ ഉണ്ടായിട്ടുള്ള അസമാധാനം വെള്ളിയുടെ കമ്പോളവിലയിൽ വലിയ കുഴപ്പം ഉണ്ടാക്കിത്തീർത്തിട്ടുണ്ട്. ഭൂലോകത്തിൽ ഉള്ള വെള്ളിയുടെ ആകത്തുകയിൽ പകുതിയോളം സംഭരിച്ചിരിക്കുന്ന ഇൻഡ്യ; നാഷനലിസ്റ്റ്മൂവ്മെൻറ്, ബായിക്കോട്, സിവിൽ ഡിസ്ഒബിഡിയൻസ് എന്നിവ ആരംഭിച്ചതുകൊണ്ടും, അതിനെതിരായി ഗവൺമെൻറ് സ്വീകരിച്ചിരിക്കുന്ന മർദ്ദനത്തെ പുലർത്തുന്ന ഓർഡിനൻസ്കൊണ്ടും കച്ചവടത്തെ ഗൗരവതരമായി ശിഥിലീകരിച്ചിട്ടുണ്ട്.

വെള്ളിയുടെ ഉപയോഗത്തിൽ ഇൻഡ്യയോടു കിടപിടിക്കുന്ന ചൈനയിൽ അന്തഃഛിദ്രം, ഭരണകൂടത്തിൻെറ അവ്യവസ്ഥിതി, അസഹ്യമായ നികുതിഭാരം എന്നിവ വ്യവസായത്തെ വ്യഭിചരിപ്പിച്ചിരിക്കുന്നു. ഈ നിയമവിരുദ്ധസംഗതികളാണു വെള്ളിയുടെ വിലയെ പിന്നെയും ദ്രോഹിച്ചുകൊണ്ടിരിക്കുന്നതു്. അവ്യവസ്ഥിതമായ ആ ലോഹവില ഇൻഡ്യയുടെയും ചൈനയുടെയും വ്യാപാരത്തെ പൂർവ്വാധികം വഷളാക്കുന്നുമുണ്ട്.

## ഇപ്പോഴത്തെ നില.

വെള്ളിക്കമ്പോളനില ഈ വിധത്തിൽ അവ്യവസ്ഥിതമായാൽ അതു ഉല്പാദകരായ രാജ്യക്കാർക്കു ഹാനികരമാണു്. അതായതു യു. എസ്. എ. മെക്സിക്കൊ, കാനഡ, പെറു. ഉപഭോക്താക്കൾക്കും നാശകരംതന്നെ. ഇൻഡ്യ ചൈന മുതലായവ ലോകസാമാന്യമായി വ്യവസായാധഃപതനത്തിനും ഇതു കാരണമാണു്. ഈ പരിതാപനിലയിൽനിന്നു ലോകത്തെ രക്ഷിപ്പാൻ എന്തുചെയ്യാം. ബുദ്ധിപൂർവ്വകമായി വെള്ളിയുടെ വില ഒരു നിർദ്ദിഷ്ടസ്ഥാനത്തുറപ്പിക്കയാണു വേണ്ടതെന്നു സാമാന്യമായി ആർക്കും പറയാം. അതു എങ്ങിനെ സാധിക്കേണ്ടു എന്ന പ്രശ്നം വിഷമമേറിയതുതന്നെ. അതിനു പലവിധത്തിൽ സമാധാനം പറയാറുണ്ട്. സർവ്വസാധാരണമായി കേൾക്കുന്ന ഒരു സമാധാനം വെള്ളിയുടെ ഉല്പാദനത്തെക്കുറയ്ക്കണമെന്നാണു്. പക്ഷെ അതു ദുസ്സാധമായ ഒരു കർമ്മമാണു്. വെള്ളിയുടെ ഭൂരിഭാഗവും അന്യലോഹങ്ങൾക്കുവേണ്ടി ചെയ്യുന്ന ഖനനകർമ്മത്തി

ന്റെ യദൃച്ഛാലാഭമാണ്. നാകം, ഈയ്യം, ചെമ്പ്, സ്വർണ്ണം എന്നിവയുടെ ഖനനവൃത്തി തുടരുമ്പോൾ 'മറുപിള്ള'യായി ഉണ്ടാകുന്ന ഒരു ലോഹമാണ് വെള്ളി. വിലയെ അവഗണിച്ചും വെള്ളി ഏറെക്കുറെ ഉണ്ടായിക്കൊണ്ടിരിക്കും. വെള്ളിയുടെ വിലയിൽ വർദ്ധനവുവരുത്തുന്നതിനു അതിന്റെ ഉല്പാദനത്തിൽ കുറവുചെയ്യുകയെന്നതു ഒരു പ്രായോഗികപരിപാടിയല്ല. ഈയ്യിടെ വെള്ളിക്കച്ചവടം ചെയ്യുന്ന ഗവർമേന്റ് വിപണികളെ ഇനിയും വെള്ളിക്കട്ടികൊണ്ടു നിറപ്പാൻ വിചാരിക്കുന്നു എങ്കിൽ വെള്ളിയുടെ ഉല്പാദനത്തിൽ ചെയ്യുന്ന നിയന്ത്രണം പോലും ഫലശൂന്യമായേ വരികയുള്ളു. ഗവൺമേന്റ് തങ്ങളുടെ കച്ചവടപരിപാടിയിൽനിന്നു വിരമിക്കുന്നതു ആശ്വാസകരമായിരിക്കും. പക്ഷെ അതു അല്പമായ ഒരു ശമനം മാത്രമേ ആവുകയുള്ളു. അതിവിശാലമായ ഒരു പരിപാടിയുടെ അംശമായിട്ടല്ലാതെ പൂർണ്ണമായി അതിനെ നിർവ്വഹിപ്പാൻ ഗവൺമേന്റു കരുകിയെന്നു തോന്നുന്നില്ല.

### ദ്വിലോഹനയം

സർവ്വരാഷ്ട്രസമ്മതത്തോടുകൂടി ദ്വിലോഹനയം, അതായതു സ്വർണ്ണത്തോടു ഒരു നിയതാനുപാതത്തിൽ വെള്ളിക്കുണ്ടായിരുന്ന പുരാതനമഹിമയെ പ്രദാനംചെയ്യണമെന്നു പറയുന്നതു പക്ഷെ സർവ്വസമ്മതമായ ഒരു പരിഷ്കാരമായിരിക്കയില്ല. യു. എസ്. എ ഈ നയത്തെ 1896-ലെ അസ്വാരസ്യത്തിനുശേഷം ഉപേക്ഷിച്ചിരിക്കുന്നു. അന്നു ബ്രയൺ ഈ തത്വത്തെ ബലമായി വാദിച്ചു 16-നു ഒന്നു എന്നുനിർണ്ണയിക്കുന്നതിനു ശ്രമിച്ചു. ഇന്നും ദ്വിലോഹനയം സാധുവാകുമോ എന്നു സംശയമാണ്. യൂറോപ്പിൽ ചില അർത്ഥശാസ്ത്രജ്ഞന്മാരും ധനവിദഗ്ദ്ധരും ഈ നയത്തെ അനുകൂലിക്കുന്നുണ്ട്. പക്ഷെ അവരുടെ സംഖ്യ അല്പപക്ഷമേ ആകുന്നുള്ളു. ദ്വിലോഹീകരണം പല പഴയ അന്ധവിശ്വാസങ്ങളേയും അവതരിപ്പിക്കുന്നു. അതിന്റെ ശാസ്ത്രീയനിരൂപണം ഒരുപക്ഷെ വെള്ളിയെക്കുറിച്ചുള്ള വ്യവഹാരത്തെ കുറച്ചുകൂടി വിഷമിപ്പിച്ചേക്കും.

### അതിപ്രധാനമായ ഒരു നിർദ്ദേശം.

ഈ പ്രശ്നത്തെ സശ്രദ്ധം പഠിച്ച ഒരു അമേരിക്കൻവിദഗ്ദ്ധൻ —മി: ഫ്രാൻസിസ്, എച്ച്. ബ്രോനർ—ഈയ്യിടെ പ്രസിദ്ധീകരിച്ചിട്ടുള്ള പരിപാടി അത്യന്തം പ്രായോഗികമെന്നു തോന്നുന്നു. അതു ചുരുക്കത്തിൽ ഇങ്ങിനെയാണ്. ലോകം ഈയ്യിടെ മുന്നോട്ടുവച്ചുകാൽ ഒന്നു പിന്നോട്ടു വലിക്കണം. വെള്ളിയെ അധഃകരിച്ച തങ്ങളുടെ ശ്രമങ്ങളെ പ്രതിനിവർത്തിക്കാൻ അല്പമൊന്നു ശ്രമിച്ചാൽ കൊള്ളാം. ഈ അവസരത്തിൽ ഗവൺമേ

ൻറിനോടു പറവാനുള്ളതു് അവർ ഒരിക്കലും നാണയശുദ്ധിയെ മലിനപ്പെടുത്തരുതു് എന്നാണു്; ആതായതു വെള്ളിയുടെ അംശത്തെ കുറച്ചു് അതിൻെറ മഹിമയെ അധഃകരിക്കരുതു്. ഇന്നു അവർ കൈവശമിരിപ്പുള്ള ലോഹം (വെള്ളി) വിൽക്കാൻ ഉദ്യമിക്കരുതാത്തതാണു്. ലോകമഹായുദ്ധത്തിനു മുമ്പുള്ള വെള്ളിയുടെ നിലയെ പരിപാലിച്ചുകൊള്ളാമെന്നുള്ള ഉദ്ദേശത്തെ തുറന്നുസമ്മതിക്കണം. ഇതുകൊണ്ടു സ്വർണ്ണത്തിൻെറയും വെള്ളിയുടേയും അനുപാതം നിർണ്ണയിക്കണമെന്നല്ല പറയുന്നതു്. നിസ്സാരങ്ങളായ സാധനവിനിമയത്തിനു വെള്ളിനാണയം ഉപയോഗപ്പെടുത്തി നിത്യാവശ്യങ്ങളെ നിർവ്വഹിക്കണമെന്നത്രെ ഉദ്ദേശം.

ഗവൺമെൻറുകൾ ഈ നയത്തെ പ്രയോഗത്തിൽ വരുത്തിയാൽ സ്വയമേവ വെള്ളിയുടെ മഹിമ പൂർവ്വസ്ഥിതിയിൽ എത്തിച്ചേരും. ഇന്നത്തേയും നാളത്തേയും നാണയത്തിനു വെള്ളിയെ ഉപയോഗപ്പെടുത്തുക. സ്വർണ്ണത്തിന്മേലുള്ള ഇന്നത്തെ വജ്രമുഷ്ടിയെ അല്പം കുറയ്ക്കുക. ഒരുപക്ഷെ ഇതിൻെറ ഫലാവാപ്തിയിലുള്ള വിശ്വാസം അല്പം അതിശയോക്തിപ്രസംഗത്തിനു സംഗതിവന്നിട്ടുണ്ടാവാം. അതിൻെറ പ്രയോഗം ഇക്കൂട്ടർ വിചാരിക്കുന്നപോലെ അത്ര സുഗമമല്ലെന്നു വന്നേക്കാം. ഗവൺമെൻറിനെ സംബന്ധിച്ചിടത്തോളം ഈ നിർദ്ദേശങ്ങൾ അത്യന്തം അവധാനതയെ അർഹിക്കുന്നവയാണു്.

വെള്ളിയെ ഒരു അന്തരബന്ധനാണയമായി കല്പിക്കുന്നതു പ്രകൃതിനിയമത്തിനു വിരുദ്ധമെന്നു വാദിക്കുന്ന അർത്ഥശാസ്ത്രജ്ഞന്മാരും ധനകാര്യവിദഗ്ദ്ധന്മാരും ഇല്ലാതില്ല. വെള്ളിയുടെവില തീരെ നശിച്ചതു പ്രാകൃതികകാരണങ്ങളാലാണെന്നു അവർ വിചാരിക്കുന്നു. അങ്ങിനെയുള്ള പ്രകൃതിനിയമത്തോടു നേരിടുന്നതു അർത്ഥശൂന്യവും അപകടവുമെന്നു അവർ പ്രഖ്യാപനവും ചെയ്യുന്നുണ്ടു്. സ്ഖലിതസമ്പൂർണ്ണമായ ഗവൺമെൻറുപാലിസികൾ യുദ്ധത്തിനുശേഷം ഏർപ്പെടുത്തിയതു വെള്ളിയുടെ അധഃപതനത്തിനുകാരണമെന്നുള്ള വിശ്വാസം ഇല്ലായിരുന്നു എങ്കിൽ ഈ അഭിപ്രായം സ്വീകരിക്കാമായിരുന്നു. "സ്ഖലിതങ്ങൾ പ്രകൃത്യാ ഉണ്ടാകുന്നവയാണു്. അവയെ പ്രതിരോധിപ്പാൻചെയ്യുന്ന ശ്രമം സാമ്പത്തികജീവിതത്തിനു ഹാനികര'മെന്നു പറയുന്നതു വെറും അന്ധതമാത്രമാണു്.

## സർവ്വലോകകർമ്മത്തിൻെറ ആവശ്യം.

വെള്ളിയെ സംബന്ധിക്കുന്ന ഈ പ്രശ്നം സമാധാനിക്കണമെങ്കിൽ ഒരു ഇൻറർനാഷണൽ ഗവൺമെൻറിൻെറ കർമ്മംകൊണ്ടു വേണ്ടിയിരിക്കുന്നു.

ഗവൺമെൻറു ഒററതിരിഞ്ഞു ചെയ്യുന്ന ഒരുശ്രമവും വെള്ളിയെ പൂർവസ്ഥാനത്തു വാഴിപ്പാൻ പര്യാപ്തമല്ല. എല്ലാ ഗവൺമേൻറും ഒത്തൊരുമിച്ചാലും പക്ഷെ പൂർണ്ണമായി സാധിച്ചില്ലെന്നുവന്നേക്കാം. എങ്കിലും അങ്ങിനെ ചെയ്യേണ്ടതാണ്. ഇന്നത്തെ ഉദാസീനമായ കർമ്മമൌഢ്യം ഒരു ഗുണത്തേയും ചെയ്കയില്ല. പരോക്ഷമായ പകുതി ആളുകൾക്കും അപരോക്ഷമായി മററുപകുതിക്കും ശ്രേയസ്സുണ്ടാക്കുന്ന വെള്ളിപ്രശ്നത്തെ സമാധാനിക്കാതിട്ടിരിക്കുന്നതു ലോകത്തെ അസമാധാനത്തിലും അസംതൃപ്തിയിലും ഉഴലുന്നതിനു സംഗതിയാക്കുക മാത്രമാണ്.



## ഹാംലററ്.

(ഷേക്സ്പീയരുടെ നാടകകഥയിൽനിന്നും ഗദ്യസംഗ്രഹം)

### IV

( ആർ. ഈശ്വരപിള്ള ബി. എ. )

ആ കടൽക്കള്ളന്മാർ രാജകുമാരനെ കൈയ്യിൽകിട്ടിയപ്പോൾ ദയാലുക്കളായ ശത്രുക്കളായി കാണപ്പെട്ടു. അവർ ഹാംലററിന്നാരാണെന്ന് അറിഞ്ഞപ്പോൾ അദ്ദേഹത്തിനോടു ദയാപൂർവം പെരുമാറിയാൽ തങ്ങൾക്ക് രാജധാനിയിൽനിന്നും ആനുകൂല്യങ്ങൾ ലഭിക്കുവാൻ ഇടയുണ്ടെന്ന് വിചാരിച്ച് അദ്ദേഹത്തിനെ ഡെൻമാർക്കിൽതന്നെ അടുത്ത ഒരു തുറമുഖത്തു ഇറക്കി ഹാംലററ് സ്വദേശത്തേക്ക് തിരിച്ചു വരുവാൻ ഇടയാക്കിയ സംഭവത്തെപ്പററിയും അടുത്തദിവസം താൻ രാജസന്നിധിയിൽ എത്തുമെന്നും കാണിച്ചു കത്തയച്ചിരുന്നു. അദ്ദേഹം തിരിച്ചെത്തിയപ്പോൾ വ്യസനകരമായ കാഴ്ച അദ്ദേഹത്തിനു ദൃഷ്ടിഗോചരമായി ഭവിച്ചു. ഒരിക്കൽ തന്റെ പ്രേയസിയായിരുന്ന, സുന്ദരിയും യുവതിയും ആയ ഒഫീലിയായുടെ ശവസംസ്കാരമാണ് അദ്ദേഹം ആദ്യമായിക്കണ്ടതു്. അച്ഛന്റെ മരണാനന്തരം ഈ യുവതിയുടെ മനസ്സിനു വല്ലാത്ത ചലനം സംഭവിച്ചു. തന്റെ പിതാവിന് അപമൃത്യു സംഭവിച്ചതും അതു തന്റെ പ്രേമഭാജനമായ രാജകുമാരന്റെ കൈയ്യിൽനിന്നാണെന്നുള്ളതും ഈ യുവതിക്ക് അതിയായ മനോവ്യസനത്തിനും തന്നിമിത്തം ചിത്തഭ്രമത്തിനും ഇടയാക്കിത്തീർത്തു. അവ

ൾ പലപ്പോഴും പ്രേമത്തെക്കുറിച്ചും മരണത്തെക്കുറിച്ചും നിരൎത്ഥകങ്ങളായ പാട്ടുകൾ പാടുകയും തനിക്ക് എന്താണു സംഭവിച്ചതു് എന്നു പ്രജ്ഞയില്ലാത്തവിധത്തിൽ രാജധാനിയിലുള്ള സ്ത്രീകൾക്കു തന്റെ പിതാവിന്റെ ശവസംസ്കാരത്തിനാണെന്നും പറഞ്ഞു പുഷ്പങ്ങൾ വാരിക്കൊടുക്കുകയും ചെയ്തുവന്നു. അവിടെ അടുത്തു് ഒരു നദിയിലേക്കു ചാഞ്ഞുനിന്നതും, ഇലകൾ വെള്ളത്തിൽ പ്രതിബിംബിച്ചുനിന്നതുമായ ഒരു വൃക്ഷമുണ്ടായിരുന്നു. ഒരുദിവസം സൂക്ഷിപ്പുകാർകൂടെ ഇല്ലാതിരുന്നപ്പോൾ അവൾ പുഷ്പങ്ങളും, കളകളും, മുൾച്ചെടികളും, സൂൎയ്യകാന്തിപുഷ്പങ്ങളുംകൊണ്ടു കെട്ടിയുണ്ടാക്കിയ മാലകളെ വൃക്ഷത്തിന്റെ കൊമ്പിൽ കെട്ടിത്തൂക്കുന്നതിനായിട്ടു പിടിച്ചു കയറിയപ്പോൾ കൊമ്പൊടിഞ്ഞു് ആ യുവതിയും മാലകളും എല്ലാം വെള്ളത്തിൽ പതിച്ചു. അവിടെ തനിക്കു സംഭവിച്ച അപകടം അറിയാതെ വെള്ളത്തിൽ ജനിച്ച ഒരു ജന്തുവിനെപ്പോലെ അവൾ പഴയ പാട്ടുകളുടെ അംശങ്ങൾ പാടിക്കൊണ്ടു വസ്ത്രങ്ങളുടെ സഹായത്താൽ അല്പനേരം പൊങ്ങിക്കിടന്നു. എന്നാൽ ഈ സ്ഥിതിയിൽ അധികംനേരം കിടക്കാൻ ഇടയായില്ല. അവളുടെ നനഞ്ഞുഭാരംകൂടിയ വസ്ത്രത്തോടുകൂടി അവൾ വെള്ളത്തിൽതാണു മരണം പ്രാപിച്ചു. ഹാംലെറ്റ് വന്നപ്പോൾ രാജാവും രാജ്ഞിയും രാജസേവകന്മാരും ഈ യുവതിയുടെ സോദരൻ 'ലെയാർടിസ്സു' അവളുടെ ശവസംസ്കാരം നടത്തുകയായിരുന്നു. ഹാംലെറ്റിന് ഇവിടെ എന്താണു നടക്കുന്നതെന്നു മനസ്സിലായില്ല. എന്നാൽ അതിനു വിഘ്നം വരുത്തേണ്ട എന്നുവിചാരിച്ച് ഒരു വശത്തേക്കു മാറിനിന്നു. കന്യകമാരുടെ ശവസംസ്കാരത്തിനുള്ള പതിവനുസരിച്ചു ശ്മശാനത്തിൽ രാജ്ഞിതന്നെ പുഷ്പങ്ങൾ വിതറുന്നതു് അയാൾ കണ്ടു. അങ്ങിനെ ചെയ്തതു രാജ്ഞി ഇപ്രകാരം പറഞ്ഞുകൊണ്ടാണ്. "ഓമനയ്ക്കു മംഗളം ഭവിക്കട്ടെ! ഞാൻ നിന്റെ വിവാഹശയ്യയെ ആണു നിന്റെ ശ്മശാനത്തെ അല്ല അലങ്കരിക്കുന്നതിന് ഉദ്ദേശിച്ചിരുന്നതു്. നീ എന്റെ ഹാംലെറ്റിന്റെ വധുവായിരിക്കേണ്ടതായിരുന്നു." പിന്നെ അവളുടെ സഹോദരൻ 'ലയാർട്ടിസ്സ്' "അവളുടെ ശ്മശാനത്തിൽ പൂച്ചെടികൾ കിളുത്തുവരട്ടെ!" എന്ന് പ്രാൎത്ഥിച്ചുകൊണ്ടും അത്യന്തം വ്യസനാക്രാന്തനായി ശവക്കുഴിയിലേക്കു ചാടുന്നതു കണ്ടു അവളുടെ കൂടെതന്നേയും മൂടുന്നതിന് അയാളുടെ ശരീരത്തിനു മീതെ കുന്നുപോലെ മണ്ണുകൂട്ടുന്നതിനു പരിചാരകന്മാരോട്ട് ആജ്ഞാപിച്ചു. ഇതു കണ്ടപ്പോൾ ഈ യുവതിയോടുണ്ടായിരുന്ന സ്നേഹം വീണ്ടും ഹാംലെറ്റിന്റെ മനസ്സിൽ ഉജ്വലിച്ചു. അയാൾ അനേകം സഹോദരന്മാരെക്കാൾ പ്രേമത്തോടുകൂടി ഒഫീലിയായെ സ്നേഹിച്ചിരുന്നതിനാൽ ഒരു സഹോദരൻ ഇത്രമാത്രം സ്നേഹാധിക്യം പ്രദൎശിപ്പിച്ചതു് അദ്ദേഹത്തിനു സഹിച്ചില്ല. തൽക്ഷണം അയാൾ താൻ ഹാം

ലററാണെന്നും പറഞ്ഞുകൊണ്ടു ശവക്കുഴിയിലേക്കു ചാടി. ഉടനെ ലയാട്ടിസ്സ് ഇയ്യാൾ തൻെറ അച്ഛൻേറയും സഹോദരിയുടേയും മരണത്തിനു കാരണഭൂതനായ ഹാംലററാണെന്നറിഞ്ഞ് ഒരു ശത്രുവിനേപ്പോലെ അയാളുടെ കഴുത്തിനു പിടിച്ചു ഞെക്കി. എന്നാൽ പരിചാരകന്മാർ ഉടനെ അവരെ വേർപിരിച്ചുമാററി. ശവസംസ്കാരം കഴിഞ്ഞ ഉടനെ ഹാംലററു താൻ ശവക്കുഴിയിൽ ചാടി ലെയാർട്ടിസ്സിനോടു ചെയ്ത ധിക്കാരത്തിനു മാപ്പു ചോദിച്ചു. അയാൾ ഇങ്ങിനെ പറഞ്ഞു. "ഒഫീലിയായുടെ മരണത്തെ സംബന്ധിച്ച് ഉള്ള വ്യസനത്തിൽ ഒരാൾ എന്നെ അതിശയിക്കുക എന്നുള്ളത് എനിക്കു ദുസ്സഹമായിട്ടുള്ള ഒരു കാൎയ്യമാണ്." ഇങ്ങിനെ തൽക്കാലത്തേക്ക് അവർ രണ്ടുപേരും തമ്മിൽ രാജിയായതായി കാണപ്പെട്ടു.

എന്നാൽ തൻെറ പിതാവിൻെറയും ഒഫീലിയായുടേയും മരണത്തെപ്പററി ലെയാർട്ടിസ്സിനുണ്ടായിരുന്ന വ്യസനവും കോപവും അടിസ്ഥാനമാക്കി ഹാംലററിൻെറ ദുഷ്ടപിതൃവ്യനായ രാജാവു ഹാംലററിനെ കൊല്ലുന്നതിനു ചില ഉപായങ്ങൾ പ്രയോഗിച്ചു. ഹാംലററും ലെയാർട്ടിസ്സും തമ്മിൽ കളിമട്ടിൽ ഒരു മല്ലയുദ്ധം നടത്തുന്നതിനു ഹാംലററിനെ പോരിനു വിളിക്കുന്നതിന് അയാൾ ലെയാർട്ടിസ്സിനെ പ്രോത്സാഹിപ്പിച്ചു. ഈ പോരിനു വിളിയെ ഹാംലററു സ്വീകരിക്കുകയും അതിലേക്കായി ഒരു പ്രത്യേകദിവസം നിശ്ചയിക്കുകയുംചെയ്തു. ഈ യുദ്ധം കാണുന്നതിനായി രാജസേവകന്മാരെല്ലാവരും ഹാജരുണ്ടായിരുന്നു. ലെയാർട്ടിസ്സ് രാജാവിൻെറ ഉപദേശമനുസരിച്ചു വിഷലിപ്തമായ ഒരായുധം സജ്ജമാക്കി. ഹാംലററും ലെയാർട്ടിസ്സും രണ്ടുപേരും ഖഡ്ഗപ്രയോഗത്തിൽ സമൎത്ഥന്മാരായിരുന്നതുകൊണ്ടു രാജസേവകന്മാർ അവരുടെ ജയാപജയത്തെപ്പററി വലിയ പന്തയങ്ങൾ പറഞ്ഞു. ഹാംലററ് ലെയാർട്ടിസ്സിൻെറ ചതിപ്രയോഗത്തെ മനസ്സിലാക്കാതെയും അയാളുടെ ആയുധത്തെ പരിശോധിക്കാതെയും ഒരായുധം തിരഞ്ഞെടുത്തു. ലെയാർട്ടിസ്സാകട്ടെ മല്ലയുദ്ധനിയമങ്ങൾക്കു വിരുദ്ധമായി മുനയില്ലാത്ത വാളിനുപകരം മുനയുള്ളതും വിഷലിപ്തവുമായ ഒരു വാളാണു തിരഞ്ഞെടുത്തിരുന്നത്. ആദ്യം ലയാട്ടിസ്സ് ഹാംലററുമായി കളിമട്ടിൽ യുദ്ധംചെയ്തു ഹാംലററിനു സ്വല്പവിജയം സമ്പാദിപ്പാൻ സൗകൎയ്യംകൊടുത്തു. എന്നാൽ ഈ സ്വല്പവിജയത്തെ വഞ്ചകനായ രാജാവ് അത്യധികമായി സ്തുതിക്കുകയും ഹാംലററിനുവേണ്ടി വിജയപാനംചെയ്കയും അയാൾ നിശ്ചയമായും ജയിക്കുമെന്നുള്ളതിനു വലിയ പന്തയം കെട്ടുകയുംചെയ്തു. എന്നാൽ സ്വല്പനേരത്തെ വെട്ടുംതടയും കഴിഞ്ഞശേഷം ലെയാർട്ടിസ്സ് കോപിഷ്ഠനായി അയാളുടെ വിഷലിപ്തമായ ഖഡ്ഗംകൊണ്ടു പ്രാണഹാനിവരത്തക്കവണ്ണം ഹാംലററിനു ഒരു വെട്ടുകൊടുത്തു. ഹാം

ലററു രോഷാകുലനായി ചതിമൂഴവൻ മനസ്സിലാക്കാതെ ലെയാർട്ടിസ്സിന്റെ വിഷലിപ്തമായ ആയുധം പിടച്ചുപറിച്ചു തന്റെ ആയുധം കൈമാറി ലെയാർട്ടിസ്സിന് ഒരു വെട്ടുകൊടുത്തു. അങ്ങിനെ അയാളുടെ ചതിപ്രയോഗത്തിൽ അയാൾതന്നെ അകപ്പെട്ടു. ഈ ക്ഷണത്തിൽ തനിക്ക് ആരോ വിഷം തന്നുവെന്നു രാജ്ഞി വിളിച്ചുപറഞ്ഞു. ഹാംലററ് മല്ലയുദ്ധത്തിൽ ക്ഷീണിക്കുമ്പോൾ പാനീയം ആവശ്യപ്പെട്ടാൽ കൊടുക്കുന്നതിനു രാജാവു വിഷം കലക്കി വച്ചിരുന്ന ഒരു പാനീയം രാജ്ഞി അറിയാതെ എടുത്തു കുടിക്കുന്നതിനിടയായി. അതിൽ വിഷം കലക്കിയതാണെന്നു രാജ്ഞിയെ അറിയിക്കാൻ രാജാവു മറന്നുപോയിരുന്നു. അവൾ അതെടുത്തു കുടിക്കുകയും "ആരോ എനിക്കു വിഷം തന്നേ!" എന്നു പറഞ്ഞുകൊണ്ടു മരിക്കുകയും ചെയ്തു. ഹാംലററ് എന്തോവലിയ ചതിവുണ്ടെന്നു സംശയിച്ച് അതു കണ്ടുപിടിക്കുന്നതിനായിട്ടു കവാടബന്ധനം ആജ്ഞാപിച്ചു എന്നാൽ അയാൾതന്നെയാണു ചതിയൻ എന്നും അന്വേഷിച്ചിട്ടാവശ്യമില്ലെന്നും ലെയാർട്ടിസ്സ് ഏററുപറഞ്ഞു. ഹാംലററിന്റെ ഖഡ്ഗപാതംനിമിത്തം മരണം അടുത്തു എന്നുകണ്ടപ്പോൾ അയാൾ പ്രയോഗിച്ച ചതി ഇന്നതാണെന്നും അതു തനിക്കുതന്നെ നാശഹേതുകമായി ഭവിച്ചുവെന്നും അയാൾ കുററം സമ്മതിച്ചു. അതിനുംപുറമെ വാളിന്റെ മുനയിൽ വിഷം തേച്ചതാണെന്നും ഹാംലററ് ഇനി ഒരരമണിക്കൂർസമയം മാത്രമെ ജീവിച്ചിരിക്കുകയുള്ളുവെന്നും യാതൊരൗഷധംകൊണ്ടും പ്രയോജനമില്ലെന്നും അയാൾ പറഞ്ഞു. തൽക്ഷണംതന്നെ അയാൾ രാജാവാണ് ഈ കൃത്രിമത്തിനൊക്കെയും കാരണമെന്നും തനിക്ക് ഈ വിഷയത്തിൽ മാപ്പുതരണമെന്നും പറഞ്ഞുകൊണ്ടു മരണംപ്രാപിച്ചു. ഹാംലററു തന്റെ മരണം അടുത്തുവെന്നും വാളിന്റെമുനയിൽ ഇനിയും അല്പം വിഷം ഉണ്ടെന്നുംകണ്ടു പെട്ടെന്നു ചതിയനായ പിതൃവ്യന്റെ നേരെതിരിഞ്ഞ് ആ ഖഡ്ഗത്തെ അയാളുടെ നെഞ്ചിൽ കുത്തിയിറക്കി. ഇപ്രകാരം തന്റെ പിതാവിന്റെ പ്രേതത്തിനോടു താൻചെയ്ത വാഗ്ദത്തത്തെ നിറവേററുകയും അദ്ദേഹത്തിന്റെ ദുഷ്ടവധത്തിനു ഘാതകന്റെമേൽ പ്രതികാരംചെയ്കയുംചെയ്തു. ഈ ശോച്യമായ സംഭവങ്ങളെ കണ്ടുനിന്ന തന്റെ പ്രിയസ്നേഹിതനായ 'ഹൊറേഷ്യോവി'ന്റെ നേരെതിരിഞ്ഞു ഹാംലററു തന്റെ മരണസമയം ആസന്നമായി എന്നുകണ്ട് ആത്മഹത്യചെയ്യാൻ ഭാവിച്ച ഹൊറേഷ്യോവിനെ വിരോധിച്ചുകൊണ്ടു ഗൽഗദസ്വരത്തിൽ ഇപ്രകാരം പറഞ്ഞു. "എന്നേയും എന്റെ പ്രവൃത്തിയേയും കുറിച്ചു ശരിയായവിധത്തിൽ അതൃപ്തരായ ലോകരോടു പറഞ്ഞു ബോധപ്പെടുത്തണം. താൻ എല്ലാരഹസ്യങ്ങളും അറിഞ്ഞിരുന്ന ഒരാളാകകൊണ്ടു ശരിയായവിധത്തിൽ ജനങ്ങളോടു പറഞ്ഞുകൊള്ളാമെന്നു ഹൊറേഷ്യോ വാഗ്ദത്തംചെയ്തു. ഇപ്രകാരം സമാധാന

റ്റെപ്പട്ട ഹാംലററിൻെറ ആത്മാവു നിർഗ്ഗമിച്ചു. അശ്രുവർഷംചെയ്തുനിന്നിരുന്ന ഹൊറേഷ്യോവും കാണികളും ഉത്തമനായ ആ രാജകുമാരൻെറ ആത്മാവിനെ ദൈവദൂതന്മാരുടെ രക്ഷയിൽ സമപ്പിച്ചു. എന്തുകൊണ്ടെന്നാൽ ഹാംലററു സൗന്ദൃനും, പ്രജാവത്സലനും രാജയോഗ്യങ്ങളായ തൻെറ ശ്രേഷ്ഠഗുണങ്ങൾകൊണ്ടു ജനരഞ്ജന സമ്പാദിച്ചിരുന്ന ആളും ആയിരുന്നു. അദ്ദേഹം ജീവിച്ചിരുന്നുവെങ്കിൽ ഡെൻമാർക്കിന് ഒരുത്തമനും വിശിഷ്ടനുമായ രാജാവായിത്തീരുമായിരുന്നു എന്നുള്ളതിനു യാതൊരു സംശയവുമില്ല.

# മൃഗാവലോകനം.

## II.

(കെ. സുകുമാരൻ ബി. എ.)

### 3. വരിയൻനരി. (Tiger.)

വരിയൻനരി സിംഹത്തെപ്പോലെതന്നെ വലിപ്പവും ശക്തിയും ഉള്ള ഒരു ജന്തുവാകുന്നു. എന്നാൽ തല അത്ര വലുതല്ല. കഴുത്തിൽ അത്ര നീണ്ട രോമങ്ങളില്ല. ഏതായാലും മുൻഭാഗം കാഴ്ച്ചക്കു സിംഹത്തിൻെറ അത്ര ജന്മിതാപവും ഭംഗിയും ഉള്ളതല്ല. എന്നാലുംകൂടി മൃഗരാജൻ എന്ന അഭിജ്ഞക്കു പാത്രവാനല്ലെങ്കിലും വനരാജൻ എന്ന അഭിജ്ഞക്കു ഇവൻ എന്തുകൊണ്ടും അർഹനാണ്. ഏഷ്യാഭൂഖണ്ഡത്തിൻെറ പല ഭാഗത്തും സിംഹങ്ങൾ ഉണ്ടെങ്കിലും, ഇന്ത്യയിലെ മലകളിലും വനങ്ങളിലും വരിയൻനരി എന്ന ഭയങ്കരനാണു രാജസ്ഥാനം ഭരിക്കുന്നതു്. ഇന്ത്യാരാജ്യത്തു, വിന്ധ്യൻ, ഹിമാലയൻ എന്ന പവ്വതങ്ങളിന്മേലും ഗുജറാററിലും മാത്രമെ സിംഹങ്ങളുള്ളു. ഗുജറാററിലെ സിംഹങ്ങൾക്കു ഗളരോമങ്ങളും ഇല്ല. ബാക്കിയുള്ള ഭാഗങ്ങളിലൊക്കെ വരിയൻനരികളാണു പ്രബലന്മാരായി നടക്കുന്നതു്.

കറുത്തവരയുള്ള ശരീരവും നീണ്ട് എറിച്ചുനിൽക്കുന്ന മുഖരോമങ്ങളും ഉള്ള വരിയൻനരി കാഴ്ച്ചക്കു ഒരു ഗംഭീരവലിപ്പമുള്ള പൂച്ചമാത്രമാണ്. എന്നാലും അവൻെറ മുഖം കണ്ടാൽ ഒരു രാക്ഷസനാണെന്നു ക്ഷണത്തിൽ മനസ്സിലാക്കാം. കോപത്തോടുകൂടെ അവൻ ഒന്നു മുരളിക്കൊണ്ടു് ഇളമ്മ

ത്തയായ ദംഷ്ട്രങ്ങൾ പുറത്തുകാണിക്കുമ്പോൾ ബാക്കിയുള്ള വനജന്തുക്കൾ മരണപ്പാച്ചിൽ പാഞ്ഞുകളയുന്നതിൽ ഒട്ടും അശ്ചര്യമില്ല.

വരിയൻനരി മിക്കവാറും സമയത്തു വേട്ടയാടുന്നതു രാത്രിയാണ്. എന്നാൽ സഹിക്കവയ്യാത്ത വിശപ്പുള്ളപ്പോൾ പകൽസമയത്തും ഇരതെ ണ്ടാൻ പുറപ്പെടും. ചിലസമയത്തു ഗ്രാമത്തിൽ കടന്ന്, ഒരു വീട്ടിന്റെ അടുക്കളെചെന്നു, വാതിൽ തുറന്നിട്ടുണ്ടെങ്കിൽ അതിലേതന്നെ നിർഭയം ഉ ള്ളിൽകടന്നു തിന്നാൻ വല്ലതും ഉണ്ടോ എന്നു പരതിനോക്കും.

വിശപ്പുകൊണ്ടു വലയുമ്പോൾ വരിയൻനരി, എത്ര വലിയ മൃഗ ത്തെയുംകൂടി എതിർക്കുവാൻ മടിക്കില്ല. ഒരു ഉഗ്രൻഗർജ്ജനത്തോടുകൂടെ അവൻ, ഒരുസമയം ജയസിദ്ധി ഉണ്ടായേക്കാൻ ഇടയില്ലെങ്കിലുംകൂടി, ഒരു വലിയ പോത്തിന്റേയോ ആനയുടേയൊ നേരെ ചാടാതിരിക്കില്ല. ചി ല സമയത്തു പോത്തു തന്റെ ശക്തിയുള്ള കൊമ്പിന്റെ ഒരു തട്ടൽകൊ ണ്ടോ ആന ഭയങ്കരപാദംകൊണ്ടുള്ള ഒരുതാഡനംകൊണ്ടോ അവനെ ചട്ടയാ ക്കിവിട്ടാൽ അപജയവും മുറിവും ഏററ നരി തന്റെ പരുക്കുകൾ ഒക്കെ നേ രെ ആകുംവരെ കാട്ടിൽ ഒളിച്ചുപാർക്കയും നേരെയായാൽ പിന്നെയും കഴി ഞ്ഞതൊക്കെ മറന്നു പണ്ടത്തേക്കാൾ ധൈര്യത്തോടെ പടപൊരുതുവാൻ പുറത്തിറങ്ങുകയുംചെയ്യും.

ചലനമുള്ള ഏതുജന്തുവിനേയും കൊന്നുതിന്നാൻ നരിക്ക് ഒരു ശ ങ്കയും ഇല്ല. മാനും, കൊമ്പിന്മേൽകൊമ്പൻമാനും, കാട്ടുപന്നിയും കര ങ്ങും വരിയൻനരിയുടെ പ്രധാനാഹാരമാണ്. തരമുണ്ടെങ്കിൽ കന്നുകാലി കളെ അവൻ എടുത്തുകൊണ്ടുപോകാതിരിക്കില്ല. മയിലും കോഴിയുംകൂടി കിട്ടുമെങ്കിൽ അവന്നു വർജ്ജ്യമല്ല. സകലരും തള്ളിവിടുന്ന മുള്ളനേയുംകൂടി ഇവൻ ഉപായത്തിൽ കൊന്നുതിന്നുമെന്നാണു കണ്ടവർ പറയുന്നതു്.

ഇവൻ ഭക്ഷണത്തോടു വളരെ കൊതിയുള്ളവനാണ്. ഒരു വലി യ മൃഗത്തെ കൊന്ന് അതിനെ മുഴുവൻ തിന്നാൻ തൽക്കാലം സാധിച്ചി ല്ലെങ്കിൽ, അവൻ കഴിയുന്നതു തിന്നുതിന്നു, തന്റെ ഭക്ഷണത്തിന്റെ അ രികെ ഒരേടത്തു, ബാക്കിയുള്ള ജന്തുക്കൾ കൊന്നിട്ടമൃഗങ്ങളെ തിന്നാൻവേ ണ്ടിവരുന്ന കള്ളന്മാരായ കുറുക്കന്മാരേയും മോറകളേയും തെളിച്ചുപായിച്ചു ഭക്ഷ്യരക്ഷക്കുവേണ്ടി വളരെ ജാഗ്രതയായി കിടന്നിട്ടുണ്ടാകും.

ചിലപ്പോൾ വരിയൻനരി, തിന്നുബാക്കിയായ തന്റെ ആഹാരം ഒരു പോന്തയുടെ ചുവടെ ഒളിപ്പിച്ചോ, വീണുകിടക്കുന്ന ചപ്പുകളെക്കൊ ണ്ടു മൂടിയൊ സൂക്ഷിച്ചുവെയ്ക്കും. എന്നിട്ടു രണ്ടുമൂന്നുദിവസം ദീർഘമായ ഒ

രു നിദ്രക്കുവേണ്ടി തൻെറ ഗുഹയിൽ ചെന്നുകിടക്കും. ആഹാരമൊക്കെ ദഹിച്ചുപിന്നെയും വിശപ്പുതോന്നിയാൽ മെല്ലെ ഉണൎന്നു സൂക്ഷിച്ചുവെച്ച ആഹാരത്തിൻെറ ബാക്കിയൊക്കെ ഭക്ഷണാൎത്ഥം എത്തിച്ചേരും. പൂച്ചകളുടെ അത്ര വയ്യെങ്കിലും അല്പാല്പമായി വരിയൻനരിക്കു മരത്തിന്മേൽകേറാൻ സാധിക്കും. ചൂടു നരിക്കു ദുസ്സഹമാണ്. ആ സമയത്തു വെള്ളത്തിൽ ഇറങ്ങി നീന്തുന്നതും, കരയിൽവന്നു മണ്ണിൽ ഉരുളുന്നതും കാണാം.

തള്ളനരിക്കു തൻെറ കുട്ടികളെ വളരെ പ്രിയമാണ്. കുട്ടികൾക്കു വേണ്ടി വേട്ടയാടുകയും, കുട്ടികളെ വേട്ടയാടുവാൻ ശീലിപ്പിക്കുകയും പൂച്ചയെപ്പോലെ കുട്ടികളോടുകൂടെ കളിക്കുകയുംചെയ്യുന്ന തള്ളനരി, കുട്ടികൾക്കു അന്യസഹായംകൂടാതെ വേട്ടയാടുവാൻ ശേഷിയുണ്ടാകുന്നതുവരെ അവററയെ പുലൎത്തുകയുംചെയ്യും.

## 4. പുള്ളിനരി. (Leopard.)

പുള്ളിനരി അഥവാ പുള്ളിപ്പുലി വരിയൻനരിയുടേയൊ സിംഹത്തിൻേറയൊ അത്രവലിപ്പമുള്ള ജന്തുവല്ലെങ്കിലും വളരെ ശക്തനും ഭയങ്കരനും സമൎത്ഥനും ആകകൊണ്ടു വനജന്തുക്കൾക്കു ഒക്കേയും ഇവനെ വളരെ ഭയമാണ്.

മാൎജ്ജാരവംശത്തിലെ മററുജന്തുക്കളെപ്പോലെതന്നെ പുള്ളിനരിയും ഒരു വലിയ വേട്ടക്കാരനാണ്. സന്ധ്യയായാൽ അവൻ ഗുഹയിൽനിന്നു പുറത്തുവന്നു വല്ലതും തിന്നാൻ തടയുമോ എന്ന് അന്വേഷിപ്പാൻ വേണ്ടി ബദ്ധപ്പെട്ടു നടക്കുന്നുണ്ടാകും. മാൻ, കുരങ്ങ്, പന്നി മുതലായ എല്ലാത്തരം ജന്തുക്കളേയും അവനു കൊന്നുതിന്നാൻ മടിയില്ല. പിടിപ്പാൻ കഴിയുമെങ്കിൽ അവനു പക്ഷികളും വളരെ പത്ഥ്യമാണ്. ചിലപ്പോൾ രാത്രി, ഗ്രാമത്തിൽ പ്രവേശിച്ചു പശുക്കുട്ടികളേയും ആടുകളേയും നായകളേയും എടുത്തുകൊണ്ടുപോകുന്നു. കാട്ടിലെ ചെറുപുഴകളുടെ രണ്ടുവശത്തും കാണുന്ന പുൽക്കൂട്ടത്തിലൊ ഓടക്കൂട്ടത്തിലൊ പതിയിരുന്നു, ദാഹിച്ചു വല്ല മൃഗങ്ങളും വെള്ളം കുടിപ്പാൻ വരുന്നുണ്ടൊ എന്നു നോക്കാൻ പുള്ളിനരി വളരെനേരത്തോളം കാത്തുനില്ക്കും. അങ്ങിനെ ഒന്നിനെ കണ്ടുപോയാൽ ആ സാധുവിൻെറ മേൽ ചാടിവീണ്, അതിനെ കടിച്ചെടുത്തു നിർബാധമായി തിന്നാൻവേണ്ടി ഒരു സൌകൎയ്യമുള്ള സ്ഥലത്തേക്കു കൊണ്ടുപോകുന്നു.

പുള്ളിനരിക്കു താൻ കൊന്ന ജന്തുവിൻെറ മാംസം മുഴുവനും തിന്നുതീൎക്കാൻ സാധിക്കാതെ പോയാൽ, ബാക്കി മാംസം ഇവൻ സൂക്ഷിക്കുന്ന

ത്തു വൃക്ഷങ്ങളുടെ വളരെ ഉയൎന്നുള്ള കവരങ്ങളിലാണ്. കുറുക്കൻ മുതലായ ജന്തുക്കൾക്കൊന്നും അവിടെചെന്നു ഭക്ഷിക്കുവാൻ സാധിക്കുകയില്ല. പിന്നീട് അവനു വിശപ്പു വീണ്ടും പിടിപെടുന്ന സമയത്തു, മരത്തിന്മേൽ കേറി, മാംസവും കടിച്ചെടുത്ത് അവൻ താഴെ വരുന്നു.

പുള്ളിനരിയുടെക്കൂട്ടത്തിൽ നായക്കൊററൻ (Panther) എന്ന ഒരു ജാതിയുംകൂടി ഉണ്ട്. പുള്ളിനരികളെ ആഫ്രിക്കയിലും ആസ്യയിൽ പല ഭാഗങ്ങളിലും കണ്ടുവരുന്നു. അത്യന്തം ക്രൂരസ്വഭാവംകൊണ്ടു അവനെ എല്ലാ രാജ്യക്കാരും വെറുക്കുന്നുണ്ട്. എത്ര വലിപ്പവും ശക്തിയും ഉള്ള ജന്തുവായാലും ശരി പുള്ളിനരി ധൈര്യത്തോടെ അതിനെ ചെന്നെതൃക്കാതിരിക്കയില്ല. ചിലപ്പോൾ തന്നെ വെടിവെച്ചു മുറിയേല്പിക്കുന്ന ഒരു നായാട്ടുകാരന്റെ നേരേയും ചാടിവീണു പിശാചുബാധ പിടിപെട്ടപോലെ അവനെ ഭയങ്കരമായി കടിച്ചും മാന്തിയും കൊല്ലും.

പുള്ളിനരിയെ അതിന്റെ ദേഹത്തിൽ വേറിക്കാണുന്ന പുള്ളികളെക്കൊണ്ടു ക്ഷണം തിരിച്ചറിയാം. പുള്ളിപ്പുലിയുടെ തോലു വളരെ ഭംഗിയുള്ളതാണ്. നിറം മഞ്ഞച്ചായ പതിഞ്ഞ ചുകപ്പാണ്. തലതുടങ്ങി വാലുവരെ പൊട്ടുപോലേയും മോതിരംപോലെയും ഉള്ള കറുപ്പുപുള്ളികൾ കൊണ്ടു നിറഞ്ഞതാണു തന്റെ ശരീരം. ആസ്യയിലെ ശൈത്യപ്രദേശങ്ങളിൽ പുള്ളിപ്പുലിയുടെ സ്ഥായിയായ നിറം വെളുപ്പാണ്. ഇൻഡ്യാരാജ്യത്തിൽ കാണുന്ന ചിലതു കറുപ്പുനിറമാണ്. ഇതിനെ നാട്ടുകാർ കരിമ്പുലി എന്നാണു വിളിച്ചുവരുന്നതു്. വെളുത്ത മസ്ലിൻ തുണികളിൽ വെളുപ്പു കുത്തുകൾ കാണാവുന്നപോലെ, അടുത്തുചെന്നു നോക്കിയാൽ ഈ കറുപ്പു വൎണ്ണത്തിലും കറുപ്പുകുത്തുകൾ കാണാവുന്നതാണ്.

## 5. കാട്ടുപൂച്ച. (Wild cat.)

കാട്ടുപൂച്ച കാണാൻ ഭംഗിയുള്ള ഒരു ജന്തുവാണെങ്കിലും അതിനെ ചെന്നു തലോടുവാൻ ആരും ഒരുമ്പെടരുതു്. നമ്മുടെ നാട്ടുപൂച്ചയെപ്പോലെ അവൻ ശീലഗുണമുള്ള ഒരു ജന്തുവല്ല. നമ്മളോമററെ വളരെ ലാളനഭാവത്തിൽ അവനെ തലോടാൻ അടുത്തുചെന്നാൽ നമ്മെ അവൻ ഒരു പിശാചിനെപ്പോലെയൊ, രാക്ഷസനെപ്പോലെയൊ കടിക്കുകയും മാന്തുകയും ചെയ്യും.

യൂറോപ്പിലെ കാട്ടുപൂച്ചകൾ ആ രാജ്യത്തുള്ള പൊന്തകളിലും കാടുകളിലും നിവസിക്കുന്നു. അവററ പാൎപ്പിടമായി ഉപയോഗിക്കുന്നതു മരപ്പൊത്തുകളും പാറകളുടെ ഇടയിലുള്ള വിടവുകളും തുളകളും മററുമാണ്. വാൽകാഴ്ചക്കു ഒരുജാതി നാട്ടുപൂച്ചയെപ്പോലെയാണെങ്കിലും, അവററയുടെ

തടിച്ചു കുറുതായതും, അഗ്രം കൂർമ്പിച്ചതല്ലാത്തതുമാണ്, വാലിൻെറ അററമാണു വളരെ സ്ഥൂലിച്ചതു്.

സ്കോട്ട്ലാണ്ടിലെ വടക്കുഭാഗത്തെ കാട്ടിലും തെണ്ടിനടക്കുന്നതു കാണാറുണ്ടെങ്കിലും കാട്ടുപൂച്ചകളെ ഇംഗ്ലണ്ടിൽ കാണുകയില്ല. ചെറിയ ജന്തുക്കൾക്കു് ഇവററയെ അത്യന്തം ഭയമാണുതാനും. തൻെറ ശരീര വലിപ്പത്തിനും ശക്തിക്കും അനുസരിച്ചു നിലയിൽ കാട്ടുപൂച്ചനരിയേയും പുള്ളിപ്പുലിയെയും പോലെതന്നെ ധീരനും ശൂരനും ഭയങ്കരനുമാണ്. ഇവററയെ മെരുക്കുവാൻ നോക്കുകയേ വേണ്ട. ഇവററയുടെ ചെറിയ കുട്ടികളെത്തന്നെ മുഖത്തുനോക്കിയാൽക്കൂടി ഒരു ക്രുദ്ധനായ നാഗത്തെപോലെ ചീറുകയും തുപ്പുകയും ചെയ്യും.

ആഹാരത്തിന്നുതകുന്ന പക്ഷികളേയും, ആട്ടിൻകുട്ടികളേയും നശിപ്പിക്കുന്നതുകൊണ്ടു ജന്തുപരിപാലകന്മാരും (Gamekeepers) കൃഷിക്കാരും ഇവററയെ കാണുംക്ഷണം ഒടുക്കിക്കളയുന്നു. എലി, പെരിച്ചാഴി, നൊച്ചൻ മുതലായവരെ കൊല്ലുന്നതുകൊണ്ടു ഒരുപ്രകാരത്തിൽ ഇവററ ഉപകാരികളുമാണ്.

ഭൂമിയിൽ ഒരോരോ ദിക്കിൽ ഓരോരോ പ്രത്യേകതരം കാട്ടുപൂച്ചകളുണ്ടു്. പുള്ളിപ്പുലിപ്പൂച്ച എന്നു വിളിക്കപ്പെടുന്ന ഒന്നു വലിപ്പത്തിൽ നമ്മുടെ നാട്ടുപൂച്ചയോളം മാത്രമേ ഉള്ളു. എങ്കിലും ദേഹം മുഴുവനും പുള്ളികൾകൊണ്ടു നിറഞ്ഞിരിക്കും. കോഴിക്കൂട്ടിൽ അക്രമം നടത്താനാണ് ഈ ജാതി പൂച്ചക്കു വളരെ പ്രതിപത്തി. തന്നോളം വലിയ ഒരു കോഴിയെ തന്നെ പിടിച്ചുകൊണ്ടുപോവാൻ ഇതിന്നു യാതൊരു പ്രയാസവും കാണുന്നില്ല.

എന്നാൽ പൂച്ചവംശത്തിൽവെച്ച് ഏററവും നിഷ്ഠുരനും ക്രൂരനും മീമ്പിടിയൻപൂച്ചയാണ്. (fishing cat) അവൻെറ ദേഹത്തിന്മേലും പുള്ളികൾ ഉണ്ടെങ്കിലും, വലിപ്പത്തിൽ അവൻ പുള്ളിപ്പുലിപ്പൂച്ചയുടെ ഇരട്ടികാണും. അവന്നു മത്സ്യത്തോടു വളരെ പ്രിയമാണ്. കുളം, തടാകം പുഴ, മുതലായജലാശയങ്ങളിൽനിന്ന്ഇവൻ അന്യസഹായംകൂടാതെ മത്സ്യങ്ങളെ പിടിക്കാറുണ്ടെന്നതു വാസ്തവമാണെങ്കിലും, ഏതുപ്രകാരത്തിലാണ് അവൻ പിടിക്കുന്നതെന്ന് ആൎക്കും അറിവായിട്ടില്ല. എന്നാൽ മത്സ്യംമാത്രമെ തിന്നുകയുള്ളു എന്ന പ്രതിപത്തിയും അവന്നില്ല. വഴിക്കുവെച്ചു കണ്ടുമുട്ടുന്ന എല്ലാ ചെറുജന്തുക്കളേയും അവൻ കൊന്നുതിന്നും. പകുതി വലിപ്പംവച്ച പുള്ളപ്പുലിക്കുട്ടികളെത്തന്നെ ഈ ധീരനും ഭയങ്കരനുമായ പൂച്ച എതിരിടുവാൻ മടിക്കയില്ല.



# മാതൃവന്ദനം.

പാന.

(വിദ്വാൻ, വൈ. നാരായണയ്യർ.)

മാതാവെന്നുള്ള മഞ്ജുളനാമത്തിൻ
മാററു കണ്ടവനാരുമഹീതലേ?
മാതാവെന്നാപദത്തിൻപൊരുൾപ്പര—
പ്പേതുകോശം വിവരിപ്പൂ സൂക്ഷ്മമായ്?
മാഹേന്ദ്രാധീനത്തിങ്കലുമില്ലാത്ത
മാധുരീസുഷമങ്ങുതുളുമ്പുന്നു!
ഭീകരരോഗകണ്ടകശയ്യയും
വാകപ്പൂവിരിപ്പാകുമപ്പേരിനാൽ!
ശോകതപ്തഹൃദയത്തെയസ്സുധാ—
ശീകരങ്ങൾ ശിശിരിതമാക്കുന്നു.
നാകലോകത്തിൻനമ്മഗാനാമൃതം
തൂകിട്ടു, നാത്തു കർണ്ണപുടങ്ങളിൽ.
നാവുനിർഭരാനന്ദമസൃണമാ—
നാമമുച്ചരിച്ചാശ്ശുകുളിർക്കുന്നു.
തപ്തമായിട്ടുമോഷ്ണംഹിമദ്രവ—
ലിപ്തമായ് ചരിതാർത്ഥതകൊള്ളുന്നു.
മന്ദമാംമലയാനിലക്കുളുർ—
ചന്ദനാദ്രിതൻസൗരഭോല്ലാസമാം.
മാതൃനാമത്താലൂഴി പവിത്രയാം,
മാതൃനാമത്താലീശനും ധന്യനാം.
ജീവനമഹാമന്ത്രപ്രണവമേ!
ജീവിതസസ്യപാവനക്ഷേത്രമേ!
ജീവാതു—പ്പാൽച്ചുരത്തും സുരഭിയെ!
താവകാംഘ്രിയിൽത്താണുകൂപ്പുന്നുഞാൻ

# ഗാസിമുസ്ഥാഫകമാൽപാഷ.

ഒട്ടോമാൻ രാജസ്ഥാനത്തിന്റെ പദച്യുതി· അനതിദൂരഭാവിയിൽ സംഭവിക്കുമെന്നു ധുരംധരപട്ടക്കളായ ചിലർ ദീർഘദർശനം ചെയ്തിരുന്നു. ഹംഗേറിയൻഗ്രന്ഥപ്പുരയിൽ പതിനേഴാംശതകത്തിലെ ഒരു രേഖാപ്രമാണംകൊണ്ടു് ഇതു വിശദീകരിച്ചുകാണുന്നുണ്ടു്. തുർക്കിസാമ്രാജ്യംഅധികനാളത്തേക്കു നിലനിൽക്കുന്നതല്ലെന്നു കഴിഞ്ഞശതകത്തിലെ എഴുപതുകളിൽ കൗൺട് ആഫ് ഫ്രഡ് ഒരു റിപ്പോർട്ടിൽ പ്രസ്താവിക്കയുണ്ടായി. "മനഃക്ഷീണത്തെ ക്ഷമയെന്നുനടിച്ചു സ്വാനഷ്ടത്തെ മൗനമായി അനുഭവിക്കുകയും അതിന്റെ പുനഃസമ്പാദനസംരംഭത്തിൽ ഉദാസീനത നടിക്കുകയും ചെയ്യുന്ന ഒരു രാജ്യം ആസന്നമൃത്യു എന്നുപറയാം" എന്നു ലാർഡ്റോസ്ബറി ടർക്കിയെ ഉദ്ദേശിച്ചുപറഞ്ഞിരിക്കുന്നു. റഷ്യയിലെ സാർ നിക്കോളസ് ഒന്നാമൻ 1853-ൽ "യൂറോപ്പിലേ രോഗശയ്യാവലംബി" എന്നു ടർക്കിയെ ഉദ്ദേശിച്ചുപറഞ്ഞിരിക്കുന്നു. മഹാനും കുശാഗ്രബുദ്ധിയും ബിസ്മാർക്കിനെപ്പോലെ രാജ്യതന്ത്രജ്ഞനുമായ ജർമ്മൻചാൻസലർവൺബുലോ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. "പലവിധ രുജയും അനുഭവിച്ചു് ഓജക്ഷയംവന്ന. ആ വൃദ്ധന് ഒരു വരൗഷധവും ഇനി പററുമെന്നു തോന്നുന്നില്ല. ആതു് അങ്ങിനെതന്നെ ഇരുന്നുകൊള്ളട്ടെ."

ഈ ദീർഘദർശനങ്ങളും പ്രശ്നങ്ങളുമെല്ലാം കാലമാകുന്ന കല്ലിൽ അടിച്ചു ധൂസരമായി. മരണവേദിയോടടുത്ത ടർക്കികാര്യം, വാർദ്ധക്യം, ശത്രുപീഡ, ദാരിദ്ര്യം എന്നിവയാൽ പീഡിതനെങ്കിലും ബലിഷ്ഠമായ ആ രസായനവിധിയേയൊ, വിധികളേയൊ സധൈര്യം അനുഷ്ഠിച്ചു യൂറോപ്പിലെ രാജ്യക്കാരുടെ അത്ഭുതപാരവശ്യത്തിനു സംഗതിയാക്കിക്കൊണ്ടിതാ യുവപ്രസരിപ്പോടെ പരിലസിക്കുന്നു.

ഈ അത്ഭുതകരമായ നൂതനസൃഷ്ടി സാധിച്ച ആ മനുഷ്യൻ—ഒട്ടോമാൻരാജ്യത്തിന്റെ വാർദ്ധക്യപരിഹാരംചെയ്ത ദിവ്യമൂലികാപ്രയോക്താവായ ആ ഭിഷഗ്വരൻ— യൗവ്വനവും തത്താദൃശപ്രസരിപ്പും കുത്തിവച്ച ആ വിദഗ്ദ്ധൻ ഗാസിമുസ്ഥാഫകമാൽപാഷതന്നെയാണു്.

സുന്ദരമായ ഫാലത്തിൽ അധികാരമുദ്രണവും, ബലിഷ്ഠവും കർമ്മസന്നദ്ധവും ആയ അവയവങ്ങളിൽ ഔന്നത്യചിഹ്നവും അദ്ദേഹത്തിന്റെ ഉപദേശാനുസരണം ഇന്നു സാമുദ്രികയായി കാണപ്പെടുന്ന ടർക്കി ക്രമപ്രവൃദ്ധമായ ഒരു ശക്തിയെ അവലംബിച്ചിരിക്കുന്നു. അതിപ്രാചീനമായ 'ആ

ന്ധ്യകഥകളെ പരിത്യജിച്ചും ഒരിക്കൽ സ്വവളച്ച്യെ ലുണ്ഠനംചെയ്തിരുന്ന അൎത്ഥശൂന്യവലയത്തെ ഭഞ്ജനംചെയ്തും, ഇതാ ടൎക്കി പുറത്തിറങ്ങിയിരിക്കുന്നു. രാജചിഹ്നമായി മിന്നിയിരുന്ന സൎവ്വാലങ്കാരങ്ങളും, ധനദുൎവ്യയഹേതുകങ്ങളായ സകല ആഡംബരങ്ങളും, മനുഷ്യബുദ്ധിക്കു വിഷയമായ പല അസംബന്ധാചാരങ്ങളും നിഷ്ക്രാന്തങ്ങളായി. അനാഡംബരം; ജീവിതപ്രശ്നങ്ങൾക്കെല്ലാം മനുഷ്യസഹജബുദ്ധികൊണ്ടുള്ള പരിഹാരം; അന്യരുടെ വാഗ്ദത്തസഹായത്തെ ശങ്കയോടെ വീക്ഷിക്കുന്ന സ്വാശ്രയശക്തി; ആത്മസംരക്ഷണത്തിനു അവശ്യബീജമായ ഐക്യബോധം എന്നിവ അവിടെയെല്ലാം പ്രതിഷ്ഠിച്ചു.

നെപ്പോളിയൻ ബോണപ്പാൎട്ടിനെപ്പോലെ, ഭാവിപ്രതാപാസ്ഥിവാരമായി കമാൽ എങ്ങിനെ ഒരു സൈനികജീവിതം സ്വരൂപിച്ചു; നിയമാധികാരത്തിനു ഒരു മനുഷ്യനെ എത്രത്തോളം അപരാധിയാക്കാമൊ അത്രത്തോളം അപരാധം സമകാലീനനായ ഡിവാൽറയെപ്പോലെ ഇദ്ദേഹം എങ്ങിനെ അനുഭവിച്ചു; തന്റെ വിധിയെന്നു സങ്കല്പിച്ച ദുരിതസരണിയെ തരണംചെയ്വാൻ ഭാഗ്യം, അഥവാ യോഗം എങ്ങിനെ അനുകൂലിച്ചു; ഒരു ക്രാംവെലിനെപ്പോലെ പ്രജാപ്രഭുത്വം പ്രഖ്യാപനംചെയ്തു് ഒരു റിപ്പബ്ളിക്കു എങ്ങിനെ സ്ഥാപിച്ചു; മുസോളിനിയെപ്പോലെ പ്രായോഗികകുശലനായ ഡിക്റ്റേറ്റർസ്ഥാനം ആധുനികഡമോക്രസിക്കനുസരിച്ചു വ്യവസ്ഥചെയ്തു എങ്ങിനെ ഭരിക്കുന്നു; എന്നീയോരോ കഥയും രസാനുഭൂതിയെ ഉളവാക്കുന്നു. ൟ കഥാപ്രസംഗംതന്നെയാണു മുസ്തഫാകമാലിന്റെ ജീവചരിത്രം.

ജീവചരിത്രകാരനു വേറെയും ചിലതു പറവാനുണ്ടു്. ഒരു മനുഷ്യനുണ്ടായിരിക്കേണ്ട സ്ഥിരപ്രതിഷ്ഠ; വ്യക്തികളേയും കൎമ്മങ്ങളേയും അന്യാദൃശസൂക്ഷ്മതയോടെ വീക്ഷണംചെയ്വാനുള്ള ശക്തി; കൎമ്മങ്ങൾചെയ്യുന്നിടത്തു് ആശുകാരിത്വം ഫലാവാപ്തിയോളം ക്ഷമയോടെ സമയപ്രതീക്ഷക്കുള്ള സഹിഷ്ണുത; വിഷമങ്ങളെ അഭിമുഖീകരിക്കുന്നതിനു തത്വപരായണന്റെ ശാന്തത; വാമമായ വിധിയിലും ദൂനതയിലും അശ്രാന്തമായി ശ്രമിക്കുന്ന വീരപുരുഷന്റെ നിഷ്ഠ എന്നിവയും കമാൽപാഷയുടെ ജീവിതത്തോടു അഭിന്നമായി വൎത്തിക്കുന്നവയാണു്.

ഇതു തന്നെയല്ല സ്വരാജ്യത്തിന്റെ ഉന്നമനത്തിനുള്ള മാറ്റങ്ങളും അതുമൂലമുണ്ടാകേണ്ട മാതൃകാസൃഷ്ടിയും മനോരാജ്യത്തിൽ വൎത്തിക്കുമ്പോഴും ഗാസിപാഷ അവയിൽ ഒരിക്കലും പരാധീനനാകാറില്ല. തന്റെ മുമ്പിൽ പ്രത്യക്ഷമാകുന്ന ഒന്നിനെ അതിശ്രദ്ധയോടെ സൂക്ഷിച്ചുവന്നിരുന്നു. ടൎക്കി അഭിവൃദ്ധസമുദായങ്ങളുടെ മുന്നണിയിൽ വൎത്തിക്കണമെന്നു ഇച്ഛിക്കുന്നു എങ്കിൽ ആവശ്യം നേരിടുമ്പോൾ ആയുധംകൊണ്ടു ഉത്തരംപറവാൻ സന്നദ്ധമാ

യിരിക്കേണ്ടതാണെന്നത്രെ കമാലിൻെറ പ്രമാണം. ബലം ന്യായമായ അവകാശമല്ലായിരിക്കാം. പക്ഷെ പലപ്പോഴും ന്യായാവകാശത്തെ ബലം കൊണ്ടു സംരക്ഷിക്കേണ്ടിവരും. അതു ഒരിക്കലും ബുദ്ധികൊണ്ടോ സന്മാർഗ്ഗംകൊണ്ടോ അല്ല. വെറും കായികശക്തിപ്രകടനംകൊണ്ടു മാത്രമായിരിക്കണം.

ഗാസിപാഷ വാഗ്മിത്വത്തിൽ ഒരു പരിണതപടുവാണ്. പടയാളികളിൽ ഈ ഗുണം അപൂർവമായിട്ടേ കാണാറുള്ളു. കഴിഞ്ഞഎട്ടു കൊല്ലങ്ങളിൽ റിപ്പബ്ളിക്ക സാധിച്ചിട്ടുള്ള മഹൽക്കാര്യങ്ങളെ നിർവർണ്ണനംചെയ്തു 1927-ൽ ആറുദിവസം നടത്തിയ പ്രസംഗംഅതിമധുരമായ വാങ്മയനിർഝരിയോട്ട് ഇടകലർന്നു വിസ്തൃതമായ വാസ്തവപ്രസ്താവത്തിൽ അക്ഷീണപ്രേമത്തോടുകൂടിയും ആയിരുന്നതുകൊണ്ടു ശ്രോതാക്കളെ അത്ഭുതപരതന്ത്രരാക്കി.

പ്രതിധ്വനിക്കുന്ന വാഗ്ഗുംഭനങ്ങളും, ചിരസ്ഥായിയായ അഗാധവിദ്വത്വത്തെ അഭിവ്യഞ്ജിപ്പിക്കുന്ന സാഹിതീലാളനവുംകൊണ്ടു പ്രസംഗവും പ്രാസംഗികനും അനുകരണമാതൃകകളായിരുന്നു. ആദർശപുരുഷൻ, അതെ, അങ്ങിനെതന്നെ, എന്നനിലയിൽ ഒരു നായകനെന്നല്ല അംശാവതാരമാണു മുസ്ലാഫകമാൽ എന്നു അവിടെയുള്ള ജനങ്ങൾ വിശ്വസിച്ചിരുന്നു. ജനങ്ങൾ അവരുടെ അന്ധവിശ്വാസത്തിലും, ബുദ്ധിഹീനതയിലും, ഫലശൂന്യമായ മാമൂൽപ്രിയത്തിലും കമാലിൻെറ ശകാരത്തിനു പാത്രീഭവിക്കുന്നു. കോപലജ്ജാരുജകളോടെ അവർ അതിനെ സഹിക്കുന്നു. സ്വരാജ്യത്തിനുവേണ്ടി അദ്ദേഹം ചെയ്തിട്ടുള്ള മഹൽകൃത്യങ്ങളേയും ഭാവിസന്തതികൾക്കു സുഖവിഹാരത്തിനു സംഗതിയാക്കിയ സുഖാരാമത്തേയും ഓർക്കുമ്പോൾ ഭയലേശം സംക്രമിക്കാത്ത സ്നേഹത്തോടും നന്ദിയോടും അവരുടെ ഹൃദയം സന്തോഷനൃത്തം ചെയ്യുന്നു. നിയമഭഞ്ജകരേയും, ദുർമ്മാർഗ്ഗികളേയും കാരാഗൃഹത്തിലും കഴവിന്മേലും കയററീട്ടുണ്ടെന്നും കയററുമെന്നും അവക്കു നല്ലപോലെ അറിയാം.

ഐതിഹ്യംകൊണ്ടു നിർമ്മിച്ചിട്ടുണ്ടായിരുന്ന ഭയങ്കരക്കോട്ട തകത്തതിലാണ് അദ്ദേഹത്തിൻെറ വിജയം സ്ഥിതിചെയ്യുന്നത്. അന്ധവിശ്വാസത്തേയും, ചിന്തയെ ശൃംഖലനം ചെയ്യുന്ന മാമൂലുകളേയും പദച്യുതിചെയ്യിച്ചു അവിടെ ആധുനികശാസ്ത്രത്തേയും, പാശ്ചാത്യനവോത്ഥാനബുദ്ധിയേയും പ്രതിഷ്ഠിച്ചു. ടക്കിയിലുള്ള സ്ത്രീകളുടെ അടിമത്വത്തെ മോചിപ്പിച്ചു. വസ്ത്രധാരണക്രമംമാററി, മററു പല പരിഷ്കാരങ്ങളും യൂറോപ്പിലുള്ള രാജ്യങ്ങളോടൊത്തു നടപ്പിൽ വരുത്തി. സാവധാനമായും അവധാനതയോടും സ്ഥിരപ്രതിഷ്ഠയോടും ഇവ ഓരോന്നും പ്രതിപക്ഷംകൂടാതെ

വത്തിന്റെ ബലാബലം നോക്കിക്കൊണ്ടുമാത്രമെ ആചരിച്ചിട്ടുള്ളു. ഇതുതന്നെയാണു കമാലിനുണ്ടായ വിജയവും അമാനുള്ളയ്ക്കു നേരിട്ട പരാജയവുമെന്നു നമുക്കു നിർണ്ണയിക്കാം.

അദ്ദേഹത്തിനു പററിയ വലിയ പരാജയം വിവാഹം ഒന്നു മാത്രമാണു്. അനേകലക്ഷം ജനങ്ങളുടെ ഭരണകർത്താവു് ഇവിടെ ഭരണീയനായി കലാശിച്ചു. അതങ്ങിനെയിരിക്കട്ടെ. ഈ സംഗതിയെ ആവരണം ചെയ്യുന്ന ആ രഹസ്യം അനാച്ഛാദനം ചെയ്യണമെന്നില്ല. വിവാഹം ചെയ്തു മൂന്നുകൊല്ലത്തിനുമുമ്പുതന്നെ ആ ബന്ധം വിമുക്തമായി.

സ്വഗോത്രജയെന്നുമാത്രമല്ല മനോഹാരിണിയുംകൂടി ആയിരുന്ന ഫ്ിക്രിയുടെ നിർവ്യാജപ്രേമത്തെ കമാൽ തിരസ്കരിച്ചതുകൊണ്ടുണ്ടായ അവളുടെ ദുരന്തപരിണതി അള്ളാവിന്റെ കോപത്തിനും തന്മൂലം കമാലിന്റെ വൈവാഹികജീവിതപരാജയത്തിനും സംഗതിയാക്കിയിരിക്കുമോ? നമുക്കങ്ങിനെ പറഞ്ഞുകൂട. അന്ധവിശ്വാസം, നവീകരിച്ച ടർക്കിയിൽ ഒരു അപരാധമെന്നതു നാം വിസ്മരിക്കരുതു്.

ജീവിതബാഹ്യചര്യയിൽക്കൂടി കമാലിന്റെ പാശ്ചാത്യപരിഷ്കരണപ്രസക്തിപക്ഷെ പ്രത്യാഘാതമുണ്ടാക്കിയേക്കാം. അനേകശതാബ്ദങ്ങൾകൊണ്ടു ജനങ്ങളിൽ രൂഢമൂലമായിരിക്കുന്ന വിശ്വാസങ്ങളേയും ആചാരങ്ങളേയും കമാലിന്റെ വിപ്ലവപരിപാടിയാൽ ധൂസരമാക്കി എങ്കിലും അവ പൂർവ്വപരിചയത്തിൽപെട്ടകയില്ലേ. എങ്കിലും ടർക്കി സ്വീകരിച്ച ഈ നയത്തിന്റെ ജീവനാഡികളെ ആ രാജ്യം തിരസ്കരിക്കയില്ല. ഗാന്ധിയുടെ വാക്കുകളെ ടർക്കി ഒരിക്കലും വിസ്മരിക്കുകയില്ല. സർവ്വസാമ്രാജ്യസംരംഭത്തിൽ ശാസ്ത്രവും പരിഷ്കാരവും ജീവിതബലങ്ങളുടെ ആദർശമായി സമ്മതിക്കതന്നെ ചെയ്യും.

മുഖസ്തുതിയിൽ ഉള്ള പരാങ്മുഖത്വം, തുറന്നുപറയുന്ന ശീലത്തോടുള്ള പ്രണയം, ബ്രഹ്മചര്യം, മാതൃഭക്തി, ധനസമ്പാദനത്തിൽ ഉള്ള ഔത്സുക്യക്കുറവു് എന്നിവ അദ്ദേഹത്തിന്റെ മററുസ്വഭാവങ്ങളാണു്. ദുരാചാരദൂഷിതമായ ഒരു അന്തരീക്ഷത്തിൽ പോലും അദ്ദേഹം ഋജുത്വം ഒന്നിനേമാത്രമെ വരിച്ചിട്ടുള്ളു. രാജ്യത്തിന്റെ ശുഭാപ്തിക്കുവേണ്ടി അദ്ദേഹം പല മിത്രങ്ങളുടേയും സ്നേഹബന്ധത്തെ വിച്ഛേദിച്ചിട്ടുണ്ടു്. സ്വചിന്താസരണിയെ മററുള്ളവർ അനുഗമിക്കുന്നതിന് ഉചിതപ്രേരണകൾ ചെയ്യുമ്പോൾ സ്വചിന്തകളേയും മതത്തേയും അദ്ദേഹം ബലമായി രോധിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്റെ ജീവിതത്തിനു നേരിട്ടേക്കാവുന്ന അപകടത്തെക്കുറിച്ചു ജനങ്ങൾ ഉൽകണ്ഠകാണിക്കുമ്പോൾ അദ്ദേഹം ചിരിച്ചിരുന്നു. അദ്ദേഹം ഉപ

ദേശിച്ചതു പ്രവൎത്തിക്കും, ഹൃദയംഗമമായി ചിന്തിച്ചതു ഉപദേശിക്കും.

ശരീരാണുക്കളിൽ ഓരോന്നും രാജ്യതന്ത്രജ്ഞതയ്ക്കും യുദ്ധവീരത്തിനും ഇണങ്ങിയതും, ജീവസ്ഫുരണം സ്വരാജ്യാഭിമാനത്തിലും രാജ്യമീമാംസയിലും വികസിച്ചതുമായ ഗാസിമുസ്തഫകമാൽപാഷ സ്വരാജ്യത്തെ സൃഷ്ടിച്ചു, ലാളിച്ചു പരിപുഷ്ടമാക്കി. യൂറോപ്പിലെ കൃത്രിമപരിഷ്കാരത്തോടു സൎവ്വഥാ വിയോജിക്കുന്ന മഹാത്മാഗാന്ധിയൊടു പരിപൂൎണ്ണമായി വിയോജിക്കുന്നുണ്ടെങ്കിലും, മാതൃഭൂമിയോടുള്ള ഭക്തിബഹുമാനത്തിൽ സൎവ്വാത്മനാ യോജിക്കുന്ന ഒരാളാണു കമാൽ. ഉൽകൃഷ്ടജീവിതത്തിന് ആദൎശമാൎഗ്ഗം ഉൽകൃഷ്ടചിന്തയും ഒതുങ്ങിയ ജീവിതവുമെന്നുള്ള പ്രമാണത്തെ അക്ഷരം പ്രതി അനുഷ്ഠിക്കുന്ന ഒരാളുമാണ്.

'നീലഗൗരനയനങ്ങളിൽ' സ്വജനങ്ങൾക്കു നിക്ഷേപിച്ചിരിക്കുന്ന സമ്പത്തു ഭാവിയിൽ സൃഷ്ടിക്കുന്ന വിസ്മയമെന്തായിരിക്കുമെന്നും പ്രസ്ഫുടമായി തെളിഞ്ഞുകാണുന്ന ഫാലവില്വളിതങ്ങളിൽ അടച്ചു സൂക്ഷിച്ചിരിക്കുന്ന നിൎദ്ദേശങ്ങളും നിഗമനങ്ങളും എന്തായിരിക്കുമെന്നും ചിന്തിച്ചു ചിന്തിച്ചു കഴിയുമ്പോൾ ആലേഖ്യമായ വൃത്താംശത്തെ പൂൎണ്ണമാക്കുന്ന പരിലേഖം ഒരു വൃത്തമാക്കിത്തീൎക്കാൻ അല്പകാലവുംകൂടി അദ്ദേഹത്തിനു ആയുസ്സനൾകണേ എന്നു ആത്മചോദനമായ ഒരാശ ആന്തരചക്രവാളത്തെ തരണം ചെയ്യുന്ന ഈ അവസരത്തിൽ വിമൎശസമ്മതനും വിമലപ്രതിഭനും ആയ ആ വ്യക്തിമാഹാത്മ്യത്തോടു നമുക്കു യാത്രപറകതന്നെ.



## ഇതാണോ പരിണാമം.

(കെ. ചന്ദ്രശേഖരൻ എം. എ.

മഴ ഇടമുറിയാതെ പെയ്യുന്നു. വസ്ത്രം അല്പമായി നനയുന്നതു് അറിയാതെ കുന്തളം പുരപ്പുറത്തുനിന്നും ഈറവഴി വീഴുന്ന വെള്ളത്തെ വീക്ഷിച്ചുനില്ക്കുന്നു. അവൾ ഏതോ ചിന്തയിൽ നിമഗ്നയായിരിക്കയാണ്. അതിനാൽ ചുററുപാടും നടക്കുന്ന ഒന്നുംതന്നെ അവൾ അറിയുന്നില്ല. ഇടവിട്ടുണ്ടാകുന്ന മിന്നലും അതിനെത്തുടരുന്ന ഇടിയും അവളുടെ ചിന്തയ്ക്കു ഭംഗംചെയ്യുന്നില്ല. ചിന്താതരളതയിൽ ദോളനം ചെയ്യുന്ന അവളുടെ മ

നസ്സു ധാരമുറിയാതെ പതിക്കുന്ന മഴകൊണ്ടുള്ള അസുഖം അറിയുന്നാതേ ഇല്ല.

അവളുടെ കൈയിൽ ഒരു പെൻസിൽ ഇരിപ്പുണ്ട്. അതു യാതൊരുദ്ദേശവുംകൂടാതെ ചലിപ്പിക്കുന്നുമുണ്ട്. ഒരു ഡസൻ കടലാസുകളിൽ തരിതപ്രയാണം ചെയ്തതിനുശേഷം അതു് അവളുടെ കൈയിൽ ഇരുന്നു ഒരു ദീർഘവിശ്രമം അനുഭവിക്കയായിരിക്കാം. അവൾ എഴുതുന്ന കഥ ഏതാണ്ടവസാനിക്കാറായി. അപ്പോൾ അതിലോലമായ ഒരു ചിന്ത അവളെ വിഷമിപ്പിച്ചു. എന്നാൽ അതു കഥാപരിണതിയെ ബലമായി സ്പർശിക്കുന്ന ഒരു പ്രശ്നവുമാണ്. ഹൃദയമർമ്മത്തെ സ്പർശിച്ചു ശോകപരിണതിയിൽ കഥ അവസാനിച്ചാൽ വായനക്കാർ അത്യന്തം കൗതുകത്തോടെ അതു മുഴവനും ആസ്വദിച്ചില്ലെന്നുവന്നേക്കാം. അവളുടെ ഹൃദയംതന്നെ ഈ വിഷയത്തിൽ ചാരിതാർത്ഥ്യമുള്ളതായിരുന്നില്ല. അതുതന്നെയല്ല കഥാവസ്തുവൊ, അതിൻെറ മർമ്മമൊ വായനക്കാർ അറിഞ്ഞില്ലെങ്കിൽ—പ്രത്യേകിച്ചു് അനുമോദനമൊ നിരസനമൊ ഏതൊരുവനിൽനിന്നുണ്ടാകണമെന്നു അവൾ ഇച്ഛിച്ചൊ ആ ആളിൽനിന്നു കഥകൊണ്ടു സാധ്യമാകേണ്ട ആ മാനസാന്തരം വന്നില്ലെങ്കിൽ—അവളുടെ ശ്രമം നിഷ്ഫലമല്ലെ എന്നുള്ള ചിന്തകൂടി അവളെ ചഞ്ചലചിത്തയാക്കി.

കതകിന്മേൽ ആരൊ ഉറച്ചുമുട്ടി. ചിന്താസാന്ദ്രതയിൽ നിമഗ്നയായ കുന്തളം ആവർത്തിച്ചുണ്ടായ ഈ ഘട്ടനത്തെ കേട്ടതേയില്ല. മഴയുടെ ആരവം ഈ ശബ്ദത്തെ ശ്രവണങ്ങൾക്കു് അല്പം അവിഷയവുമാക്കിയിരുന്നു.

"കുന്തളം, കുന്തളം............" എന്നുള്ള ശബ്ദം കക്കശരൂപത്തിൽ പുറത്തുനിന്നു കേൾക്കുന്നുണ്ട്.

ഒടുവിൽ അവൾ അതു കേട്ടു. ജാലകപാർശ്വത്തിൽ ഇട്ടിരുന്ന ആസനത്തിൽനിന്നു് അവൾ ചാടിയെഴുന്നേററു. കടലാസും പെൻസിലും അവിടെത്തന്നെ വച്ചിട്ടു അവൾ വാതലിലേക്കു നടന്നു. സാക്ഷമാററി കതകുതുറന്നു. റോഡിൽ ഉള്ള ചെളിയും വെള്ളവുംകൊണ്ടു മലിനമായ ഒരു ഉടുപ്പു ധരിച്ചു് ഒരുവൻ അകത്തേക്കു പ്രവേശിച്ചു. വീട്ടിലേക്കു വരുന്നവഴിയിൽവച്ചു് എന്തോ അഹിതസംഭവമുണ്ടായി എന്നു ആ ആളിൻെറ ആകൃതിയിൽനിന്നും അവൾ ഊഹിച്ചതിൽ അത്ഭുതപ്പെടുവാനൊന്നുമില്ല.

അവൾ:— ഇതു എന്തു്. ബസ്സിൽനിന്നു വീണൊ; അപകടം ഒന്നും പററിയില്ലല്ലൊ."

മഹാദേവൻ തൻെറ ഉദ്വേഗത്തിനുള്ള കാരണം മുഴവനും മാററി

കൊണ്ടു്—,"ഞാൻ നിന്നെ വിവാഹം ചെയ്ത അന്നുതുടങ്ങി ഈവിധമുള്ള അത്യാഹിതങ്ങളെ സൂക്ഷ്മമായി അവലോകനം ചെയ്യേണ്ടതായിരുന്നു."

മദ്രാസിൽ നിയമപരിശീലനം ചെയ്യുന്ന ഒരു പ്രസിദ്ധ അഭിഭാഷകന്റെ പുത്രിയാണു കുന്തളം. ഇവളെക്കാൾ പ്രായംകുറഞ്ഞ ഒരു സഹോദരിയെക്കൂടി അന്നുതന്നെ ഒരു യുവാവിനെക്കൊണ്ടു വിവാഹം ചെയ്യിച്ചു. അയാളെ ഇംഗ്ലണ്ടിൽ അയച്ചു് ഉപരിപഠനംനടത്തി ഇന്നു ഇവിടെ ഒരു ലക്ചറർ ആയി നിയമിച്ചിട്ടുണ്ടു്. രണ്ടു പുത്രികളേയും ഒരേശുഭമുഹൂർത്തത്തിൽ തന്നെ മംഗല്യധാരണം ചെയ്യിച്ചു എങ്കിലും കുന്തളത്തിന്റെ വിധി വാമമായിട്ടാണു പരിണമിച്ചിരിക്കുന്നതു്. സീതാരാമൻ ജാമാതാവായി മഹാദേവനെ തിരഞ്ഞെടുത്ത അന്നു ആ യുവാവു് അതിബുദ്ധിമാനും ആശുഗ്രാഹിയുമായിത്തോന്നിയിരുന്നു. പക്ഷെ ഫലത്തിൽ പിതാവിനും ജാമാതാവിനും നിരാശയാണുണ്ടായതു്. നിഷ്പ്രയാസം സിദ്ധിച്ച ഒരു സുഖജീവിതത്തിൽ മഹാദേവന്റെ ബുദ്ധിക്കു ഒരു മാന്ദ്യമാണു പററിയതു്. തന്നോടു ഏററവും അടുത്ത ഒരുവനു ഇത്രവേഗത്തിൽ ഒരു ഉന്നതി ഉണ്ടായതോർക്കുമ്പോൾ അയാളുടെ മനസ്സു് അസൂയാകലുഷവുമാകാറുണ്ടു്.

സുമുഖികളും സുശിക്ഷിതകളുമായ തന്റെ പുത്രികൾക്കു വിദ്യാസമ്പന്നരായ രണ്ടു കമിതാക്കളെ സിദ്ധിച്ചതിൽ സീതാരാമനു് അത്യന്തം ചാരിതാർത്ഥ്യമുണ്ടെങ്കിലും അവരുടെ സൌഭ്യത്തിൽകാണുന്ന ന്യൂനാധികഭാവം പലപ്പോഴും അദ്ദേഹത്തിന്റെ ഹൃദയാന്തസ്ഥിതസിരകളെ വാമമായി ചലിപ്പിക്കാറുണ്ടു്. മഹാദേവനിൽകാണുന്ന ഈ അനാചാരന്യം കേവലം ലജ്ജാനീതമെന്നെ പ്രസന്നബുദ്ധിയായ സീതാരാമൻ വിശ്വസിച്ചിരുന്നൊള്ളു. ജാമാതാവിനേയും പുത്രിയേയും അകററിനിറുത്തുന്ന ആ കടലിടുക്കു് അസൂയാതരംഗിതമെന്നു അദ്ദേഹം അറിഞ്ഞിരുന്നില്ല. മഹാദേവന്റെ ബുദ്ധിപരമായ അഹംകാരം സമ്പത്തിനേയും പരിഷ്കാരത്തേയും നിന്ദാഭാവത്തോടെ വീക്ഷിച്ചു. സ്വഭാര്യയിൽ സമ്പത്തിന്റെ ശ്രീമദം സദാ കാണുന്നുണ്ടെന്നു മഹാദേവൻ പൂർണ്ണമായി വിശ്വസിച്ചു.

സീതാറാം പ്രമേഹരോഗത്താൽ മരിച്ചു. മകൻ പിതാവിന്റെ തൊഴിൽതന്നെ ആചരിച്ചു. ഇദ്ദേഹം സ്വഭാവേന അധികം സംസാരിക്കുന്ന ആളല്ല. പ്രകൃതിജന്യമായ ഒരു സ്വഭാവവിശേഷം അദ്ദേഹത്തിൽ വിളങ്ങിയിരുന്നു. ജീവിതസുഖം തന്നോളം അനുഭവിക്കുന്ന ഒരുവനും ലോകത്തിലില്ലെന്നു ഈ സാധു അഭിമാനിക്കയും ചെയ്തിരുന്നു. ആത്മശോധന ചെയ്യുന്ന ഒരു ശീലം ഈ യുവാവിനെ സ്പർശിച്ചിട്ടുപോലുമില്ലായിരുന്നു. ബ്രാഹ്മണകുടുംബങ്ങളിൽ സാധാരണ കാണുന്ന കൃത്രിമചട

ങ്ങളെക്കൊണ്ടും അർത്ഥശൂന്യങ്ങളായ നടപടികളെക്കൊണ്ടും മലീമസമാ
കാത്ത ഒരു ആത്മാവാണു തനിക്കുള്ളതെന്ന് അയാൾ അഭിമാനിക്കാറുണ്ട്.
ബന്ധുജനങ്ങളുമായി കഴിയുന്നതും അകന്നു താമസിക്കുന്നതാണു സുഖജീവി
തമെന്നു പലപ്പോഴും പ്രസംഗിക്കാറുണ്ട്. സ്വാശ്രയം ജീവിതമഹത്വമെ
ന്നും അതാണു സുഖകാരണമെന്നും പറയാറുണ്ട്. ഇവയെ പ്രായോഗിക
മാക്കുന്നതിനൊ എന്നു തോന്നുമാറു സ്വസഹോദരി അനുഭവിക്കുന്ന യാ
തൊരു ക്ലേശങ്ങളിലും അയാൾ ഭാഗഭാക്കല്ലായിരുന്നു.

മഹാദേവന്റെ ബുദ്ധി അവാസ്തവമായ പല കാരണങ്ങളേയും ദ
ർശിച്ചുതുടങ്ങി. പല ശ്രമങ്ങളുടെ ഫലമായി ഹൈക്കോർട്ടിൽ ഒരു ക്ലാ
ക്കിന്റെ പദപ്രാപ്തിയെ മഹാദേവനു സിദ്ധിച്ചുള്ളു. ആറുമാസം അവി
ടെ ജോലിചെയ്തപ്പോഴേയ്ക്കും അയാൾക്കു അതിൽ നീരസം തോന്നിത്തുട
ങ്ങി. സ്വതന്ത്രജീവിതത്തെ മനസാ ആരാധിച്ചിരുന്ന മഹാദേവൻ ഔ
ദ്യോഗികാചാരമായ ഈ അടിമത്വത്തെ മനസാ വെറുത്തു. പലപ്പോഴും
ഉദ്യോഗത്തിൽനിന്ന് ഒഴിയണമെന്ന് അയാൾക്കു തോന്നിയെങ്കിലും തദന
ന്തരമുള്ള ജീവിതം ഭാര്യയുടെ സ്വത്തുകൊണ്ടു വേണ്ടിവരുമെന്ന ചിന്ത അ
യാളെ ഉദ്യോഗത്യാഗത്തിൽനിന്നു പ്രതിനിവർത്തിച്ചു. അടുത്ത മേലധികാ
രി പലപ്പോഴും ഇയ്യാളുടെ ഉപേക്ഷയെ കഠിനമായി ശാസിച്ചു സമാധാ
നം ചോദിച്ചിട്ടുണ്ട്. പക്ഷെ മഹാദേവൻ അതിനെല്ലാം ദീർഘലേഖനം
എഴുതി സമാധാനം പറഞ്ഞിരുന്നു. ഒരിക്കൽപോലും മേലധികാരിയെ
കണ്ടു കുറ്റം സമ്മതിക്കുന്നതിനു അയാൾ ഒരുങ്ങിയില്ല.

കൊല്ലം ഒന്നിങ്ങനെ കഴിഞ്ഞു. തന്റെ ഹിതത്തിന് അനുകൂലമാ
യ ഒരു ഉദ്യോഗം കൈവശപ്പെടുത്തണമെന്നു മഹാദേവൻ മോഹിച്ചുകൊ
ണ്ടിരുന്നു. അക്കാലത്തു ബ്രാഹ്മണർക്ക് ഉദ്യോഗം അത്ര സുലഭമല്ലാത്തവ
ണ്ണം ഒരു ഗവൺമെന്റ് ഓർഡർ പുറപ്പെട്ടു. മഹാദേവന്റെ മേലധികാ
രി പലപ്പോഴും ഗുണദോഷിച്ചിട്ടുണ്ട്. ജോലിയിൽ ഇത്ര അശ്രദ്ധകാണി
ച്ചാൽ ഇതു നിലനിറുത്തുന്നതു അസാദ്ധ്യമാണെന്നും അറിവുകൊടുത്തു. ഇ
തൊന്നിനും മഹാദേവന്റെ ഉദാസീനതയെ പരിഹരിപ്പാൻ കഴിഞ്ഞില്ല.
ഈ വക സംഗതികളെല്ലാം ബുദ്ധിമതിയായ കുന്തളം അറിഞ്ഞിരുന്നു.
ഏറെത്താമസിയാതെ ഒരു ഡിസ്മിസൽ ഉണ്ടാകുമെന്നും അവൾ ഉ
റച്ചു. മഹാദേവന്റെ സ്വഭാവം മറ്റുള്ളവരുടെഹിതത്തിനു വളയാ
ത്തതെന്ന് അവൾക്കു നല്ലപോലെ അറിയാം. ഇത്രനാൾ ഈ ജോ
ലിയിൽനിന്നതുതന്നെ അവൾക്കു അത്ഭുതമായിത്തോന്നി. ആഫീസിൽ
പോയി നേരിടുന്ന അഹിതങ്ങളെല്ലാം വീട്ടിൽ വരുമ്പോൾ സാധുകു
ന്തളത്തിന്റെനേരെ ചിറപൊട്ടിയൊഴുകുന്നതുപോലെ ശകാരരൂപത്തിൽ

പ്രവഹിക്കും. അതെല്ലാം അവൾ സഹിക്കും. ശകാരവർഷത്തിൻെറ ശക്തിവർദ്ധിക്കുമ്പോൾ അവൻ ഇങ്ങിനെപറയാറുണ്ട്. "ഈ കൊള്ളരുതാത്ത ജോലിക്ക് എന്തിനുപോകുന്നു. നമുക്കു രണ്ടുപേക്കും കഴിയാനുള്ള സ്വത്ത് എൻെറകൈവശമുണ്ട്. അതുപോരെ." ഇതു മഹാദേവൻെറ കണ്ണൂരുത്തുദമായ വാക്കുകളാണ്. "പെണ്ണുങ്ങളുടെ ധമ്മച്ചിലവിന്മേൽ കഴിയുന്നവനാണു ഞാൻ എന്നു നീ വിശ്വസിച്ചോ. അതു ഈ ജന്മത്തുണ്ടാവുകയില്ല." ആ വഴിക്കും അവൾക്കു സൈ്വരമില്ലാതായി. അങ്ങിനെ കഴിയുന്ന കാലത്താണു സ്വാനുഭൂതിപ്രതിപാദിതമായ ഒരു കഥയെഴുതുവാൻ അവൾ ഉറച്ചത്.

ഒരു കഥയുടെ പ്ലാട്ടുണ്ടാക്കുവാൻ അവൾ ദീഘമായി ആലോചിച്ചു. സ്വഭത്താവിനോടു പരോക്ഷമായ അഭ്യത്ഥനാരൂപത്തിൽ കഥ എഴുതുവാൻ നിശ്ചയിച്ചു. അസമത്വമുള്ള വർത്തമ്മിലുള്ള ബന്ധം കുടുംബത്തിൽ പലമാതിരി ദൈ്വരാഗ്നിയെ ഉളവാക്കുമെന്ന് അതിൽ സ്പഷ്ടമാക്കണമെന്നും അവൾ ഉറച്ചു. മറെറാരുനാമത്തിൽ അവതരിക്കുന്നകഥ സ്വഭത്താവിനെ ആത്മശോധനംചെയ്യുന്നതിനു സംഗതിയാക്കുമെന്നും ആതുനിമിത്തം അയാൾക്കു തന്നോടുള്ള അഭിപ്രായഭേദത്തിന് അല്പംശാന്തത വരുമെന്നും അവൾ ഊഹിച്ചു. കഥയുടെ പേരു "ധനവാൻെറ മകളുടെ വിധി" എന്നായിരുന്നു. സംഭവങ്ങളുടെ തന്മയത്വവിശേഷംകൊണ്ടു കഥ ഒന്നാന്തരമായിവന്നു. ഒരു ധനവാൻെറപുത്രി അവളുടെ അമ്മായിയുടെ ദുശ്ചേഷ്ടിതത്തിനു കീഴടങ്ങി പല ദുരിതങ്ങളും അനുഭവിക്കുന്നു. ബാല്യകാലംമുതൽ മാനമായും മര്യാദയായും വളന്നുവന്നതുകൊണ്ടു മനുഷ്യസ്വഭാവത്തിൻെറ നീചത്വയ്ക്ക് എത്രത്തോളം കീഴ്പ്പോട്ടുപോകുവാൻ സാധിക്കുമെന്നറിയാത്തതാണു സ്നുഷയ്ക്കു സഹിപ്പാൻ വഹിയാതെ വരുന്നത്. ഈ ലോകത്തിൽകാണുന്ന മിഥ്യാബോധത്തിനു മൂലകാരണം മിഥ്യാനിശ്ചായകബുദ്ധിയാണെന്നും ഒരു ശുദ്ധഹൃദയം ഭയങ്കരമായ ദുരിതം അനുഭവിക്കേണ്ടിവരുന്നതു് അവളുടെ അപരാധംകൊണ്ടല്ലെന്നും അതിൽ സജീവമായി വർണ്ണിച്ചിരുന്നു.

ഈ വിധത്തിൽ ദുരന്തപരിണാമത്തിലേയ്ക്കുപോകുന്ന കഥ എങ്ങിനെയാണു ഹൃദയാവജ്ജകമായി അവസാനിപ്പിക്കേണ്ടതു് എന്നുള്ള ചിന്തയിൽ അവൾ മുഴുകി. അപ്പോഴാണു ഭത്താവിൻെറശബ്ദം അവളെ ചിന്താപാരമ്യത്തിൽനിന്നുണത്തിയതു്.

സ്വഭത്താവിൻെറ ശാന്തതയെ ഭംഗംചെയ്യുന്ന എന്തോസംഭവം ആഫീസിൽ ഉണ്ടായിട്ടുണ്ടെന്നു കന്തളം ഊഹിച്ചു. അതിൻെറ പ്രതിക്രി

യ തന്നോട്ട് ആചരിക്കുകയാണെന്ന് അവൾ സമാധാനിച്ചു. അല്പനേരത്തേക്ക് അയാളെ സൂക്ഷിച്ചുനോക്കി. അപ്പോൾ അയാൾ ഉടുപ്പുകളെല്ലാം അഴിച്ചിട്ടുകയായിരുന്നു. എന്തോ ചിലതെല്ലാം സ്വാഗതമെന്നപോലെ പറയുന്നുമുണ്ടായിരുന്നു. 'പണം മനുഷ്യനെ എത്രവഷളാക്കുന്നു. എന്നെ ഒരു ചുമട്ടുകാളയാക്കുന്നതിനു ബാങ്കിൽ പണംനിക്ഷേപിക്കാതിരുന്ന പിതാവിനെ ഞാൻ മനസാ ആരാധിക്കുന്നു. ഈ പണക്കാരായമണ്ടന്മാർ അല്പം ആലോചിച്ചിരുന്നു എങ്കിൽ തങ്ങൾ കയറിനടക്കുന്ന മോട്ടാർവണ്ടിയുടെ സൃഷ്ടിവിശേഷം ഒന്നും അറിയാതെയാണ് അതിൽ കയറിനടക്കുന്നത് എന്നു മനസ്സിലാകുമായിരുന്നു. മണ്ടന്മാർ! ഇന്നവർക്ക സ്വരാജ്യംവേണമത്രെ. വലിയവിലകൊടുത്തു വിദേശങ്ങളിൽ ഉണ്ടാക്കുന്നസാധനങ്ങളില്ലെങ്കിൽ ഇവർക്ക സുഖംപോരത്രെ. ഒരു ആണിപോലുമുണ്ടാക്കുവാൻ അറിയാത്ത ഇവർ വാഹനങ്ങൾകൂടാതെ സഞ്ചരിക്കുന്നതു് അസാധ്യമെന്നുകരുതുന്നു. ഇവരെ നല്ല ഒരുപാഠം പഠിപ്പിക്കുന്നതിനുള്ള കാലം അടുത്തുവരുന്നു'.

ഈ ശബ്ദങ്ങളിൽനിന്നും കുന്തളത്തിന് ഒരക്ഷരവും മനസ്സിലായില്ല. എങ്കിലും അവൾ ഇങ്ങിനെചോദിച്ചു. "നിങ്ങൾ ബസ്സിൽനിന്നും വീണോ?" മഹാദേവൻ പെട്ടെന്നുതിരിഞ്ഞു് ഇങ്ങിനെപറഞ്ഞു. "എന്ത, ഞാൻ ഒരു കുട്ടിയാണെന്നു വിചാരിച്ചുപോയോ. വണ്ടി ഞാൻ കണ്ടിട്ടില്ലെന്നാണോ വിചാരം. എന്തുജാതി ചോദ്യം. ഒരു വണ്ടിവാങ്ങാൻ എന്നെക്കൊണ്ടുസാധിച്ചില്ല എന്നുവച്ചു് എനിക്കതിൽ കയറാനും അറിഞ്ഞുകൂട എന്നാണൊ ഭാവം. താഴെവീഴത്തക്കവണ്ണം എന്റെ തലയ്ക്കു മത്തൊന്നും ഇല്ല".

കുന്തളം മിണ്ടാതെനിന്നു. അവൾ നിരാശയ്ക്കടിമപ്പെട്ടപിന്നെയും ഇങ്ങിനെചോദിച്ചു. "വല്ലവണ്ടിയുംവന്നു നിങ്ങളെമുട്ടിയോ." "പോവൂ, എന്താ എന്നെ വിസ്തരിച്ചു മൊഴിവാങ്ങുവാൻ വന്നിരിക്കയാണോ? ഞാനൊന്നുംപറവാൻ ഭാവമില്ല. ജോലിയൊന്നുമില്ലെ. അതുനോക്കു". കുന്തളം വിഷയംമാററിക്കൊണ്ടു് ഇങ്ങിനെചോദിച്ചു. "ഇന്ന് ഇത്ര വൈകിയതെന്തു്, എന്റെ സഹോദരനെ കാണാൻ പോയിരുന്നോ; അദ്ദേഹത്തിന്റെ ഒരെഴുത്തു കിട്ടിയിരുന്നു എങ്കിൽ ബാങ്കിൽ എന്തെങ്കിലും ജോലിക്കുതരമുണ്ടായിരുന്നു എന്നു ഇന്നലെ പറയുന്നകേട്ടല്ലോ" ഈ അവസരത്തിൽ മഹാദേവൻ ഷർട്ട് ഊരി അതിന്മേൽപററിയിരുന്ന ചളിനോക്കുകയായിരുന്നു. അപ്പോഴാണ 'സഹോദര' ശബ്ദം കേട്ടതു്. അതു അയാളുടെ കോപത്തെ വൎദ്ധിപ്പിച്ചു. "സ്വയം ദൈവമാണെന്നു അഭിമാനിക്കുന്ന നിന്റെ ഉടപ്പിറന്നവനോടു ഒരു സഹായം അപേക്ഷിക്കാൻ ഞാൻ ഒരു മണ്ടനല്ല. മാന്യന്മാരുടെ പരിഹാസം ഇനിയും ഞാൻ വലിച്ചുവയ്ക്കണമൊ. അല്പം ആലോചിച്ചിരുന്നു എങ്കിൽ ഇന്നു ഈ അപകടം പററുകയില്ലായിരുന്നു"

ഈ വിഷയത്തിൽ പ്രറിക്കുട്ടുന്നതിനു കന്തളം തല്പരനല്ലായിരുന്ന എങ്കിലും അജ്ഞാതമായ ആ കാരണത്തെ അറിവാൻ ഒരു ചെറിയ വിടവു കിട്ടീട്ടുണ്ടെന്നുറച്ച് ഇങ്ങിനെ പറഞ്ഞു. "എന്തു്, ആദ്ദേഹം നിങ്ങളെ അനാദരിച്ചോ. എന്നാൽ ഇനി അദ്ദേഹവുമായി ഈ ജന്മം രഞ്ജിച്ചു ഞാൻ കഴികയില്ല."

"ഹാ! ഹാ!! എത്ര ഹൃദയംഗമമായി എൻെറ പങ്കിൽ ചേരുന്നു. നിങ്ങളൊക്കെ ഒന്നല്ലെ. ഏതു അപരാധവും സഹോദരൻ ചെയ്താലും അതൊക്കെ എൻെറ തലയിൽ കെട്ടിവയ്ക്കുവാൻ എന്തു സാമൎത്ഥ്യം. എന്തിനാണീ ഭംഗി പറയുന്നതു്. ഒരുക്രൂരം ദുഷ്ടജന്തുക്കളുടെ നടുക്കു ഞാൻ നിരായുധനായി സ്ഥിതിചെയ്യുന്നു."

(തുടരും)

# രണ്ടാം അഫ്ഗാൻ യുദ്ധം.

(മേജർ. ബി. ഡി. വാസു. ഐ. എം. എസ്സ്.)

തുടച്ച്.

അഫ്ഗാനിസ്ഥാൻെറ ഭാവികാൎയ്യങ്ങളെക്കുറിച്ചു ബ്രിട്ടീഷുകാരുടെ ഉദ്ദേശങ്ങളെന്തെല്ലാമെന്നു് അവിടെയുള്ള ജനങ്ങളെ പറഞ്ഞു മനസ്സിലാക്കുവാൻ ജലാലബാദിൽ ഒരു ഡർബാർ കൂടണമെന്നു കമ്പികിട്ടിയ ഉടനെ ലിട്ടൺപ്രഭു കൈബർകാലത്തിലെ കമാൻഡർ ആയ സർ സാമുവൽ ബ്രൗണിനു എഴുതി അയച്ചു. 1879 ജനുവരി 1-ാംനു- ഡർബാർ കൂടി അഫ്ഗാൻ പ്രമാണികളിൽ 36 പേർ സന്നിഹിതരായിരുന്നു. മേജർ കവഗ്നറി പൊളിററിക്കൽ ആഫീസറായിരുന്നതുകൊണ്ടു, സർ സാമുവൽ ബ്രൗണിനാൽ അനുഗതനായി അസംബ്ളിയിൽ പ്രസംഗിക്കാൻ സ്വസാന്നിധ്യംകൊണ്ടലങ്കരിച്ചു. അമീർ ഷേർ ആലിയെ ആക്ഷേപിച്ചു പ്രസംഗം ആരംഭിച്ചു. യൂറോപ്യൻ ഓഫീസറന്മാരുടേയും അവരുടെ ആളുകളുടേയും സംഗ്രാമധീരതയെ ഒട്ടുറെ സ്തുതിച്ചു.

"ആലിമസ്ജിഡ്ഡിലും, പീവാറിലും അമീറിൻെറ സൈന്യത്തിനു പററിയ പരാഭവം നിങ്ങൾ എല്ലാവരും കേട്ടിരിക്കുമല്ലൊ. ബ്രിട്ടീഷ് പട്ടാളത്തോട് ഇങ്ങിനെയുള്ള ഒരു സൈന്യം എതിരിടുക എന്നതു വെറും മൗഢ്യംതന്നെയാണ്. അമീറിൻെറ പലായനം ഈ പരമാൎത്ഥത്തെ നല്ല

പോലെ തെളിയിച്ചിട്ടുണ്ട്. ബ്രിട്ടീഷുഗവൺമെൻറിന്നു നീരസമുള്ളതു് അമീറിനോടു മാത്രമാണ്. അഫ്ഗാൻ ജനങ്ങളോട് അങ്ങിനെ ഒരു മനോഭാവംതന്നെയില്ല. ഈ വിവരം വൈസ്രായി നിങ്ങളോടു പറവാൻ പ്രത്യേകം ഏല്പിച്ചിട്ടുണ്ട്. അഹിതവൃത്തികളായ ചിലരെ ശിക്ഷിക്കേണ്ടതായി വന്നിട്ടുണ്ട്. അവരുടെ സംഖ്യ വളരെ തുച്ഛമത്രെ. ബ്രിട്ടീഷുഗവൺമെൻറിനോടു സഹകരിച്ചു ശാന്തജീവിതം നയിക്കണമെന്ന് ഇച്ഛിക്കുന്ന ഒരു ഭൂരിഭാഗം ഇവിടെയുണ്ടെന്നുള്ളതു ആശ്വാസമത്രെ."

അഫ്ഗാനിസ്ഥാനിലെ ആഭ്യന്തരകാര്യങ്ങളിൽ മററുശക്തികൾ ഇടപെടുന്നതു ബ്രിട്ടീഷുഗവൺമെൻറിന്ന് അത്യന്തം വിരോധമെന്നും, അഫ്ഗാൻ കാര്യങ്ങളിൽ പ്രവേശിപ്പിക്കുന്നതിനൊ, ബ്രിട്ടീഷുഗവൺമെൻറിനോടു ശത്രുഭാവന സ്വീകരിച്ചിരിക്കുന്നിടത്തോളം കാലം അമീറിന്നു വല്ല സഹായം ചെയ്യുന്നതിനൊ താനൊരുക്കമില്ലെന്നു റഷ്യാഗവൺമേൻറ് ഇയ്യിടെ ഉറപ്പുതന്നിട്ടുണ്ടെന്നും വൈസ്രായി അദ്ദേഹത്തിൻെറ പ്രാക്ലമേഷനിൽ വിശദീകരിച്ചിരിക്കുന്നു.

"പ്രാമാണികരായ സർദാർമാരും ഇടപ്രഭുക്കന്മാരും മനഃപൂർവ്വമായ സ്നേഹത്തോടെ മുന്നോട്ടുവന്നു ബ്രിട്ടീഷുഗവൺമേൻറിന്നുവേണ്ടി എന്തൊരുത്തരവുകളും ചെയ്യാൻ തയാറെന്നും, മററുള്ളവർ ഇവരുടെ മാതൃകയെ താമസംവിനാ കൈക്കൊള്ളുമെന്നും, വൈസ്രായിക്കു റിപ്പോർട്ടു ചെയ്യുവാൻ സംഗതിവന്നിട്ടുള്ളതു് എനിക്കു് അത്യന്തഭാഗധേയവും ഹൃദ്യവുമെന്നു നിങ്ങളെ ഞാൻ അറിവിക്കുന്നു."

അഫ്ഗാനിസ്ഥാൻെറ ഭാവിഭരണഘടനയെക്കുറിച്ച് ഒരക്ഷരംപോലും പറഞ്ഞിട്ടില്ല. മേജർ കവഗ്നറിയുടെ ഈ അഡ്രസ്സിൽനിന്നും അഫ്ഗാനിസ്ഥാനെ ബ്രിട്ടീഷുഗവൺമെൻറിനോടു ചേർക്കുവാൻ ഉറച്ചതായി പലരും ധരിച്ചു. ഇംഗ്ലണ്ടിലെയും ഇൻഡ്യയിലെയും അധികൃതന്മാരുടെ ശ്രദ്ധ അഫ്ഗാനിസ്ഥാനെ ബ്രിട്ടീഷുസാമ്രാജ്യത്തോടു ചേർക്കണമെന്നതിൽ പ്രവത്തിച്ചിരുന്നു എന്നു വിചാരിക്കുന്നതു് ഒരിക്കലും അസംഗതമായി വരുന്നതല്ല. അങ്ങിനെയില്ലെങ്കിൽ ബ്രിട്ടീഷുഗവൺമേൻറിന്ന് അഫ്ഗാന്മാരുടെ സ്വാതന്ത്ര്യഭംഗം ചെയ്യണമെന്നു മോഹമില്ലെന്ന വിവരം പട്ടാൺപ്രമാണികളെ ലിട്ടൺ അറിവിക്കാതിരിക്കയില്ലായിരുന്നു.

റഷ്യയ്ക്കു അഫ്ഗാനിസ്ഥാനോടുള്ള മനോഭാവത്തെ വിശദീകരിച്ചതു് ഇതിൻെറ മറെറാരു അസംബന്ധമാണ്. റഷ്യയ്ക്കു അഫ്ഗാൻ കാര്യങ്ങളിൽ ഇടപെടണമെന്ന മോഹമില്ലെങ്കിൽ ഒരു റഷ്യൻ മിഷൻ സ്വീകരിച്ചതിന്ന് അമീറിനെ ശിക്ഷിച്ചതു് എന്തിനാണ്?

പൗരസ്ത്യരെപ്പോലെ യദൃച്ഛാസംഭവമായി ഒരു വിവാഹകമ്മത്തെ യൂറോപ്പിലെ ക്രിസ്ത്യാനികൾ ഗണിച്ചിട്ടില്ല. ഒരു യുവതിയുടെ ഭർത്തൃപദം

അലങ്കരിക്കുന്നതിനുമുമ്പുതന്നെ അവളുടെ അനുരാഗജയം ഒരു യൂറോപ്യൻ ക്രിസ്ത്യന് അപേക്ഷണീയമത്രെ. രണ്ടു കാമുകരാൽ ഒരു യുവതി വശീകൃതയും ദത്തകന്ന്യയുംആയിട്ടുപോയാൽ പ്രതിദ്വന്ദികൾ ദ്വന്ദ്വയുദ്ധംകൊണ്ടത്രെ യൂറോപ്പിലെ ചിലരാജ്യങ്ങളിൽ സംഗതികളുടെ വ്യവസ്ഥവരുത്തുന്നതു്. നായകന്റെ ശരീരബലത്തെ ഭയപ്പെട്ടു ദ്വന്ദ്വയുദ്ധത്തിൽനിന്നു് ഒഴിയുവാൻ തനിക്കപ്രാപ്യമായ പ്രണയം ഏതുയുവതിയിൽപതിഞ്ഞുവോ അവൾ എതിരാളിയുടെ പ്രേമഭാജനമായിരിക്കരുതെന്നുവിചാരിച്ചു് അത്യന്തനീചവും ക്രൂരവുമായ കമ്മത്തിൽ ചാരിതാത്ഥ്യം പെട്ടവാനുറച്ചു യുവതിയെ വധിക്കുന്ന ആ കമിതാവു് അത്യന്തം ഭീരുവെന്നതു നിശ്ചയംതന്നെ.

രണ്ടു ബലവാന്മാരായ കാമുകന്മാർ പ്രണയസമ്പാദനാപേക്ഷയോടെ അടുക്കുന്ന ഒരു യുവതിയായി ആഫ്ഗാനിസ്ഥാന്റെനിലയെ എണ്ണാവുന്നതാണു്. രണ്ടോ അധികമോ കാമുകന്മാരുള്ള ഒരുയുവതി ഇടയ്ക്കിടെ വശംമാറുകയും കാമുകന്മാരുടെ അസൂയയെ വദ്ധിപ്പിക്കയും അവളുടെകാര്യം തുഷ്ടികരമാംവണ്ണം സമ്പാദിക്കയുംചെയ്യുന്നതു യൂറോപ്യൻക്രിസ്ത്യാനികൾക്കു അപരിചിതമല്ല. ആഫ്ഗാനിസ്ഥാനിലെ ഭരണാധികാരി റഷ്യയുടെ വശത്തേക്കൊന്നുചാഞ്ഞു്, ഇംഗ്ലണ്ടിന്റെ അസൂയയെ പോഷിപ്പിക്കാൻ ശ്രമിച്ചു എന്നതിൽക്കൂടുതൽ ഒരപരാധവുംചെയ്തിട്ടില്ല. ആഫ്ഗാനിസ്ഥാനു ഹസ്തദാനംചെയ്യുവരിപ്പാൻ റഷ്യതുടങ്ങുന്നുഎന്നറിഞ്ഞാൽ ഇംഗ്ലണ്ടു് ഉടൻ ഈ ബന്ധകാംക്ഷയിൽനിന്നു് ഒഴിയേണ്ടതായിരുന്നു. റഷ്യ ഒരിക്കലും ആഫ്ഗാനിസ്ഥാനെ സ്വയംവരിക്കയില്ലെന്നും ഇംഗ്ലണ്ടിനു അറിയാം. ഒരുപക്ഷെ റഷ്യ വിശ്വാസഭംഗം ആചരിച്ചതായി ഇംഗ്ലണ്ടിനുതോന്നിയാൽ യുദ്ധംചെയ്യേണ്ടതു റഷ്യയോടായിരുന്നു. ഈ സംഗതികളെല്ലാം അവധാനതയോടും അനുഭാവത്തോടും ചിന്തിക്കുന്നതായാൽ ഇംഗ്ലണ്ടു് ആഫ്ഗാനിസ്ഥാനോടു യുദ്ധത്തിനുപുറപ്പെട്ടതു തീരെ മര്യാദാഹീനമായിട്ടത്രെ.

ഗവൺമേൻറിന്റെ ഭരണപരിപാടി കൈയേററ ഉടനെതന്നെ യാക്കുബ്ഖാൻ ബ്രിട്ടീഷുഗവൺമേൻറിനോടു സഖ്യത്തിനും സമാധാനത്തിനും അപേക്ഷിച്ചുതുടങ്ങി. 1879 ഫ്ബ്രുവരിയുടെ ആരംഭത്തിൽതന്നെ പൊളിററിക്കൽആഫീസറായ മേജർകവഗ്നറിയോടു, ബ്രിട്ടീഷുഗവൺമെൻറും സ്വപിതാവുംതമ്മിലുണ്ടായിരുന്ന അഭിപ്രായവ്യത്യാസങ്ങളെ സമീകരിക്കുന്നതിനുവേണ്ട നിമന്ത്രണങ്ങൾചെയ്യാൻ യാക്കുബ് അപേക്ഷിച്ചു. കുറച്ചുദിവസംകഴിഞ്ഞപ്പോൾ സ്വപിതാവിന്റെ നിര്യാണത്തെക്കുറിച്ചു് ഒരു് എഴുത്തു യാക്കുബിൽനിന്നു കവഗ്നറിക്കു കിട്ടി. 1879 ഫ്ബ്രുവരി ഇരുപത്തിഒന്നാംതിയ്യതി ഷർആലിഖാൻ അഫ്ഗാൻ ടക്കിസ്ഥാനിൽ വച്ചു മരിച്ചു.

ലിട്ടൻപ്രഭു എന്നിട്ടും സമാധാനവശത്തോട്ടു ചായുന്നില്ല. സംഗ്രാമസന്ധാരണത്തിന് ഇക്കാലത്തു പ്രത്യക്ഷമുഖരായ ഇംഗ്ലണ്ടിലെ സചദേശികൾ ഒത്തൊരുമിച്ചു പുറപ്പെടുവിച്ച അഭിപ്രായത്താൽ ലിട്ടനും അദ്ദേഹത്തിൻെറ സംഗ്രാമസഖാക്കളും കീഴടങ്ങേണ്ടിവന്നു. അതിനാൽ സന്ധിയാലോചിപ്പാൻ തന്നെ (കവഗ്നറിയെ) കാബൂളിലേക്കു ക്ഷണിക്കുന്നതിനു പുതിയ അമീർ യാക്കുബ്ഖാനെ തെര്യപ്പെടുത്തുവാൻ വൈസറായി കവഗ്നറിക്കു ഒരു ഉത്തരവയച്ചു. ഉത്തരവു് ഇങ്ങിനെയായിരുന്നു:— ഞങ്ങളുടെ അതിത്തിദേശത്തിൻെറ ഭാവിസംരക്ഷണത്തിനു ഞങ്ങൾ ഉത്തമമെന്നു ഗണിച്ചിരുന്ന വ്യവസ്ഥകളുടെ വാസ്ഥവസചരൂപത്തെ സംബന്ധിച്ചു പ്രാദേശികമായ അടിസ്ഥാനത്തെ അവലംബിച്ചു സന്ധിസംസാരിക്കുന്നതിൽ അമീറിൻെറ വൈമനസ്യം അതിശയോക്തവും അടിസ്ഥാനരഹിതവുമായ ഭീതിയെ ആസ്പദമാക്കിയാണെന്നു പക്ഷേ നമുക്കു കാണാമെങ്കിലും നമ്മുടെ അഫ്ഗാൻ നയത്തെക്കുറിച്ചു—വിശേഷിച്ചു പ്രാദേശിക പ്രശ്നത്തെക്കുറിച്ചു—ഷർ ആലിയുമായി അഭിപ്രായത്തിനു വിഭിന്നത വന്നശേഷം അനവധിയും, അഹിതകരവുമായ അനധികൃതപ്രാതിനിധ്യംകൊണ്ടു പല ഭൂരന്തവാർത്തകളും വിതരണം ചെയ്തിട്ടുണ്ട്.

* * * *

നമ്മുടെ ബന്ധത്തെ സംബന്ധിച്ചു നാം തമ്മിൽ അഭിപ്രായങ്ങൾ തുറന്നു പറയുന്നതിനും കാര്യങ്ങൾ നടത്തുന്നതിനും വേണ്ട വ്യവസ്ഥകൾ ഉണ്ടായിരിക്കേണ്ടതു് അനുപേക്ഷണീയമായ ഒരു സംഗതിയാണ്. ആവക സംഗതികൾ അഭിമുഖസംഭാഷണംകൊണ്ടല്ലാതെ എഴുത്തുമൂലം വിവരിക്കുന്നതു സംതൃപ്തികരവുമല്ല. അത്യന്തം നിയമാനുസൃതബുദ്ധിയും വിവേകവുമുള്ളവരായിരുന്നാലും അങ്ങിനെയുള്ള ഏജൻറന്മാർ ഏഷ്യാക്കാരായിരുന്നാൽ ഒരു യൂറോപ്യൻ ഗവൺമേൻറിൻെറ നയങ്ങളെ അറിയുന്നതിനൊ പ്രതിനിധീകരിക്കുന്നതിനൊ സാധിക്കുന്നതല്ലെന്നു സുപരീക്ഷിതമായ അനുഭവം ഞങ്ങളെ പഠിപ്പിച്ചുകഴിഞ്ഞു.

ഈ അനുഭവൈകവേദ്യമായ ജ്ഞാനത്താൽ, ഒരു നാട്ടുകാരനെ വേണ്ട കാര്യങ്ങളെല്ലാം ഏല്പിച്ചയക്കുന്നതായാൽ പല മിഥ്യാബോധത്തിനും ശത്രുതയ്ക്കും സംഗതിവന്നേക്കുമെന്നു ഞങ്ങൾ ഊഹിക്കുന്നു. മേജർ കവഗ്നറിയുടെ ത്രാണിയിലും വിവേകത്തിലും ഞങ്ങൾ പൂർണ്ണമായി വിശചസിക്കുന്നുമുണ്ട്. ഈ കാരണങ്ങളാൽ കഴിയുന്നതും വേഗത്തിൽ അമീറും കവഗ്നറിയും തമ്മിൽ അഭിമുഖസംഭാഷണത്തിനു സംഗതിവരുത്തണമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു."

"പ്രാദേശികവ്യവസ്ഥയെ സംബന്ധിച്ചു വേണ്ട ആലോചനകൾ ചെയ്യുന്നതിനു മേജർ കവഗ്നറിയെ അധികാരപ്പെടുത്തിയിട്ടുണ്ട്. ഈ അ

ഭിപ്രായങ്ങൾ സ്വീകാര്യങ്ങളെന്നു വരുന്നപക്ഷം അതറിവാൻ അയച്ചിട്ടുള്ള നാട്ടുകാർ അമീറിനെ ഉപദേശിച്ചു കവഗ്നറിയെ സ്വീകരിപ്പാൻ വേണ്ട ഒരുക്കൾ എല്ലാം ചെയ്തുകൊള്ളേണ്ടതാണ്."

അമീറിന്റെ അടുക്കലേക്കു ഈ സന്ദേശവുംകൊണ്ടു പോയതു ഭക്തിയാർഖാൻ എന്നൊരു മഹമ്മദനായിരുന്നു. ഷർ ആലിയുടെ മരണശേഷം ടർക്കിസ്ഥാനിൽനിന്നു തിരിച്ചുവന്ന പ്രഭുക്കന്മാരേയാണ് ഇയ്യാൾ ആദ്യമായി കണ്ടതു്. ഇവർ ബ്രിട്ടീഷുകാരോടു സഖ്യം ചെയ്യുന്നതിൽ വൈമനസ്യമുള്ളവരെന്നു ഒരു മിഥ്യാരോപം ഉണ്ടാക്കിത്തീർത്തു. അവരുടെ ശത്രുഭാവനയിൽ ഭക്തിയാർഖാൻ ഭയപ്പെട്ടുകപോലും ചെയ്തുവത്രെ. അതിനാൽ കാബൂളിൽനിന്നു മുപ്പതുമൈൽ അകലെ സ്ഥിതിചെയ്യുന്ന ഗണ്ഡമക്കിലേക്കു അമീറിനെ ഭക്തിയാർ ക്ഷണിച്ചു. ഇയ്യിടെ ബ്രിട്ടീഷുകാംപ് ജലാലബാദിൽനിന്നു ഗണ്ഡമാക്കിലേക്കു മാററിയിട്ടുണ്ടായിരുന്നു. 'ഉഷ്ണത്തിന്റെ ശക്തിയും അനാരോഗ്യസ്ഥിതിവിശേഷവും' കൊണ്ടു സാമുവൽബ്രൗൺ ജലാലബാദിൽനിന്നു മാറിയതായിട്ടാണു രേഖകൾ കാണുന്നതു്. അമീർ ഈ വ്യവസ്ഥകൾ സമ്മതിക്കാത്തപക്ഷം കാബൂളിനെ കൊള്ളചെയ്യുമെന്നുള്ള ഒരു ഭീഷണിയായിട്ടത്രെ അങ്ങോട്ടധികമടുത്തതു്.

(തുടരും)

---

## മഹദ്വാക്യം.

**അനുകരണം.**

1 മനഃപൂർവ്വംചെയ്യുന്ന മുഖസ്തുതിതന്നെയാണ് അനുകരണം. കോൾട്ടൻ

2. അനുകരണകർത്താക്കൾ അഭിമതപമുള്ള മൃഗങ്ങളാണ്. ഡ്രൈഡൻ.

3. അനുകരിക്കാം, പക്ഷെ കൃത്രിമമാകരുതു്. ബാൽസാക്.

4. കോകിലകാകളിതന്നെ ഒരുവൻ അനുകരിച്ചാലും അതു വെറും വേഷമെന്നു തോന്നിയാൽ നീരസത്തിനു കാരണമാണ്. കാൻറ്.

5. പഠിച്ചു പറയുന്ന ഫലിതം രസഹീനമത്രെ. ലവാററർ.

6. മനുഷ്യൻ അനുകരണജീവിയാണ്. അതിൽ പ്രാമാണ്യമുള്ളവൻ സമുദായനേതാവുമായിരിക്കും. ഷില്ലർ.

# മലയാളഭാഷയും തൽകർത്താക്കന്മാരും.

ആർ. ഈശ്വരപിള്ള ബി. എ.

ഈ ലേഖനപരമ്പര 27-കൊല്ലംമുമ്പ് "മലബാർ ക്വാർട്ടറലിറിവ്യൂ" എന്ന ഇംഗ്ലീഷ് പത്രഗ്രന്ഥത്തിൽ എഴുതിയിരുന്നതിൻെറ മലയാളതർജ്ജിമയാണ്. ഇതിൻെറ ആദ്യഭാഗങ്ങൾ ഈ മാസികയിൽ ഇതിനുമുമ്പ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഇംഗ്ലീഷിലുള്ള അതിപ്രശസ്തങ്ങളായ ഈ ലേഖനപരമ്പരയെക്കുറിച്ച് അക്കാലത്ത് 'മലബാർക്വാട്ടർലിറിവ്യൂ'വിൻെറ പത്രാധിപരായിരുന്ന മി: സുബ്രഹ്മണ്യയ്യരും വേറെ പല മാന്യന്മാരും ലേഖനകർത്താവിന് അഭിനന്ദനങ്ങൾ അയച്ചിരുന്നു. സാഹിത്യവിഷയത്തിലും ഭാഷയിലും ഉത്തമങ്ങളായ ഈ ലേഖനങ്ങൾ വളരെ നാളായി വിസ്മൃതങ്ങളായി കിടന്നിരുന്നത് ഇപ്പോൾ ഞങ്ങളുടെ അപേക്ഷപ്രകാരം മലയാളത്തിൽ തർജ്ജിമചെയ്തുവരികയാണ്.

ഇത് 105 തുലാം ലക്കം ഗുരുനാഥനിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതിൻെറ അടുത്തഭാഗമാണ്.

(ഗുരുനാഥൻ പ്രവർത്തകന്മാർ)

ഇന്നും അദ്ദേഹത്തിൻെറ കൃതികളെ സംരക്ഷിച്ച് പാരായണം ചെയ്യാത്ത ഒററ മലയാളകുടുംബവും ഇല്ലാ എന്നുള്ളതിൽനിന്നും അവയുടെ പ്രചാരപ്രചുരിമ ഏതാണ്ട് ഊഹ്യമാണ്. ദിവസംതോറും സായാഹ്നത്തിൽ അദ്ദേഹത്തിൻെറ ഇതിഹാസങ്ങളിൽ പ്രത്യേകിച്ചും രാമായണത്തിൽ ഒരു ഭാഗം ഗൃഹത്തിനു മുൻവശത്തുള്ള വിളക്കിനടുത്തു പുരുഷന്മാരും, സ്ത്രീകളും, കുട്ടികളും അടങ്ങിയ ഉത്സുകരായ ശ്രോതാക്കളുടെമദ്ധ്യേ, കൂട്ടത്തിൽ കൂടുതൽ പ്രായമുള്ളവരുടെ വ്യാഖ്യാനത്തോടും പരിഭാഷയോടുംകൂടി പാരായണം ചെയ്യുക എന്നുള്ളതു് എല്ലാ ഗൃഹങ്ങളിലുമുള്ള ഒരു പതിവാണ്. വായനക്കാരൻ ഏതെങ്കിലും ധീരകൃത്യങ്ങളെയൊ ദയനീയ സംഭവങ്ങളേയൊ വർണ്ണിക്കുന്ന ഘട്ടത്തിനനുസരണമായിട്ട വിസ്മയസൂചകമായ ഒരു ശബ്ദമോ ദുഃഖസൂചകമായ ഒരു നിശ്വാസമൊ ശ്രോതാക്കളിൽനിന്നും പുറപ്പെടുന്നു. ജീവിതത്തിൽ സാധാരണമായ വ്യാകുലത, ക്ലേശം ഇവയെ സ്വല്പനേരത്തേക്കു വിസ്മരിപ്പിച്ചു പരിശുദ്ധമായ ഒന്നോ രണ്ടോ നാഴികനേരത്തെ നിർദ്ദോഷവും, നിർമ്മലവുമായ സുഖാനുഭൂതി പ്രദാനം ചെയ്യുന്ന കവിയോടു് നാം എത്രമാത്രം നന്ദിയുള്ളവരായിരിക്കണം. എഴുത്തച്ഛൻെറ പ്രേരണാശക്തി അടുക്കളവരെ ചെന്നെത്തിയിട്ടുണ്ടെന്നു പറയുന്നതു് അതിശയോക്തിയാകയില്ല. അദ്ദേഹത്തിൻെറ പാദത്തിങ്കൽ ഉപവിഷ്ടരാകുന്നതിനുള്ള പ്രത്യേകഭാഗ്യം ലഭിച്ച ഏതാനും ചിലരെ മാത്രമല്ല കാലദേശങ്ങളാൽ വിദൂരവർത്തികളെങ്കിലും അദ്ദേഹത്തിൻെറ അമാനുഷബുദ്ധിയുടെ ഉത്തമകൃതികളെ "പാരായണം ചെയ്യുന്നതിനും, രേഖപ്പെടുത്തുന്നതിനും, ഗ്രഹിക്കുന്നതിനും" ഉള്ള അനർഘാവകാശം ലഭിച്ചിട്ടുള്ള ബഹുജനങ്ങളേയും അദ്ദേഹം

വിദ്യാസമ്പന്നരാക്കിയിട്ടുണ്ട്. അദ്ദേഹം ഒരു കവിമാത്രമല്ല; പ്രത്യുത ഒരു ഉപദേഷ്ടാവും പരിഷ്കർത്താവുംകൂടിയാണ്. അദ്ദേഹത്തിൻെറ കൃതികൾ പ്രദാനം ചെയ്യുന്ന രസം ഒന്നുകൊണ്ടു മാത്രമല്ല, എന്നാൽ അവയിൽനിന്നും ലഭിക്കുന്ന ജ്ഞാനംകൊണ്ടും അവ പ്രകടിപ്പിക്കുന്ന സാഹിത്യഗുണംകൊണ്ടുതന്നെയല്ല, അവയിൽ വ്യാപിച്ചുകാണുന്ന സാന്മാൎഗ്ഗികവും ആദ്ധ്യാത്മികവുമായ സ്വഭാവംകൊണ്ടുംകൂടിയാണ് അവ വിലമതിക്കപ്പെടുന്നതു്.

അദ്ദേഹത്തിൻെറ വിനയം, മഹാമനസ്കത, സ്ഥൈര്യം, ഭക്തി മുതലായ സ്വഭാവവിശേഷത്തിൽ ഒന്നുരണ്ടെണ്ണത്തെപ്പററി ഞാൻ സംഗതിവശാൽ മുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ സ്വഭാവത്തിൽ നാം ശ്രദ്ധിക്കേണ്ടതായുള്ള മറെറാരുവിശേഷത അദ്ദേഹത്തിനുണ്ടായിരുന്ന നിസ്വാൎത്ഥമായ സ്വദേശാഭിമാനമായിരുന്നു. മാതൃഭാഷാപരിഷ്കരണത്തിനും നാട്ടുകാരുടെ വിദ്യാഭ്യാസത്തിനുംവേണ്ടി അദ്ദേഹം സ്വസുഖങ്ങളെ പരിത്യജിക്കുകയും അവസാനമില്ലാത്ത ഉപദ്രവങ്ങൾ സഹിക്കുകയും അവിഛിന്നമായ ശുഷ്കാന്തിയോടും ജാഗ്രതയോടുംകൂടി പ്രയത്നിക്കുകയും ചെയ്തു. വിവാഹജീവിതത്തിലെ ക്ലേശങ്ങൾ തനിക്ക് ഒരു ഭാരമായിത്തീരാതിരിക്കുവാനും താൻ സ്വയംവരിച്ച ഏകഉദ്ദേശ്യസിദ്ധിക്കുവേണ്ടി തൻെറ ശ്രദ്ധയെ മുഴവൻ വിനിയോഗിക്കുന്നതിനുമായി അദ്ദേഹം നിത്യബ്രഹ്മചാരിയായി തൻെറ ആയുസ്സു നയിച്ചതായി കാണപ്പെടുന്നു. എഴുത്തച്ഛനെപ്പോലെതന്നെ വിജ്ഞനായി തോന്നുന്ന രാമൻ എന്നുപേരുള്ള ഒരുസഹോദരൻ അദ്ദേഹത്തിനുണ്ടായിരുന്നതായി നാം രാമായണത്തിൽനിന്നു ഗ്രഹിക്കുന്നു. അദ്ദേഹത്തിൻെറ പ്രധാനകൃതികളിൽ ചിലതിനെ സ്വന്തകൈയക്ഷരത്തിൽ രേഖപ്പെടുത്തിയെന്നു വിചാരിക്കപ്പെടുന്ന വിദുഷിയായ ഒരു ഭാഗിനേയി അദ്ദേഹത്തിനുണ്ടായിരുന്നതായി വിശ്വസിക്കപ്പെട്ടുവരുന്നു.

ഇത്രത്തോളം വിഖ്യാതനായ ഒരു കവിയുടെ ഗുണസമ്പത്തിനെ അതർഹിക്കുന്നവിധം ഈ ചെറുലേഖനത്തിൽ വിവരിച്ചിട്ടില്ലെന്ന് എനിക്കറിയാം. സമൎത്ഥന്മാരായ പണ്ഡിതന്മാരുടെ ശ്രദ്ധയെ ഈ വിഷയത്തിലേക്ക് ആകർഷിക്കുകമാത്രമെ ചെയ്തിട്ടുള്ളു.

## II.

മലയാളസാഹിത്യകേദാരത്തിൽ ആദ്യത്തെ കട്ട ഉഴുതുമറിക്കപ്പെട്ടു. തുഞ്ചത്തുഗുരുനാഥൻെറ സാഹിത്യരൂപമായഫലം ഉറച്ചനിലത്തെ അടിയോടെ ഭേദിച്ചു. കാലസംഭൃതമായ സമ്പൽസമൃദ്ധിയോടുകൂടിയ സംസ്കൃതസാഹിത്യപ്രവാഹം ഇതേവരെ മരുപ്രദേശമായിരുന്ന ആ സ്ഥലത്തെ സേചനംചെയ്തു ഫലഭൂയിഷ്ഠമാക്കിത്തീൎത്തു. ജ്ഞാനത്തിൻേറയും തത്വജ്ഞാനത്തിൻേറയും ബീജങ്ങൾ വിതക്കപ്പെടുകയും പ്രഥമവും മുഖ്യവും പ്രധാന

വുമായ വിളവു ശേഖരിക്കപ്പെട്ടുകയുംചെയ്തു. എന്നിരുന്നാലും നിലം അതിൻെറ ഫലദായകശക്തി ഇന്നുംവഹിക്കുകയും ആ പ്രവാഹം ഇപ്പോഴും അതിൽക്കൂടി ഒഴുകിക്കൊണ്ടിരിക്കുകയും അതിൻെറ കോണുകളും മൂലകളും കഷകഹസ്തത്തെ പ്രതീക്ഷിച്ചുകൊണ്ട് ഇപ്പൊഴും അജ്ഞാതമായി സ്ഥിതിചെയ്യുകയുംചെയ്യുന്നു. മററു കഷകന്മാരും നമ്മുടെ സാഹിത്യഭൂവിൽ ഒളിവിലും വെളിവിലും എന്തെല്ലാമുണ്ടെന്നു ഗ്രഹിക്കുന്നതിനായിട്ടു പ്രവേശിക്കുകയുംചെയ്തുകഴിഞ്ഞിരിക്കുന്നു.

ഈ 'റെവ്യൂവി'ൻെറ കഴിഞ്ഞതിനുമുമ്പിലത്തെ ലക്കത്തിൽ മലയാളഭാഷയുടേയും സാഹിത്യത്തിൻെറയും പടാൽപടാഭിവൃദ്ധിയെ കാണിക്കുവാൻ ഞാൻ ശ്രമിക്കുകയും അതിൻെറ കർത്താക്കന്മാരിൽ ഒന്നോരണ്ടോപേരെപ്പററി പ്രസ്താവിക്കുകയുംചെയ്തിട്ടുണ്ട്. അമാനുഷബുദ്ധിശക്തികൊണ്ടു നമ്മുടെ ഭാഷയെ പാടേമാററിമറിക്കുകയും നമ്മുടെ സാഹിത്യത്തെ നിർമ്മിക്കുകയുംചെയ്ത മഹാനും എല്ലാമലയാളഗൃഹങ്ങൾക്കും അദ്യാപി ആനന്ദം പ്രദാനംചെയ്യുന്ന ഉത്തമകൃതികളുടെ കർത്താവുമായ എഴുത്തഛൻെറ ജീവിതം, സ്വഭാവം, കൃതികൾ ഇവയുടെ നാതിവിസ്താരമായ ഒരു വിവരണം ഞാൻ മുമ്പു ചേർത്തിട്ടുണ്ട്. നമ്മുടെ സാഹിത്യസാമ്രാജ്യത്തിൽ അവിതർക്കിതമായ ഒരു പ്രേരണാശക്തി ഇന്നും വഹിക്കുന്നവനും പരിശുദ്ധമായ ചുടലയിൽനിന്നുകൂടി നമ്മെ ആനന്ദിപ്പിക്കുകയും ആശ്വസിപ്പിക്കുകയും ചെയ്തുകൊണ്ടുതന്നെ ഇരിക്കുന്നവനുമായ ഒരു കവിയുടെ ഗുണഗണങ്ങളെ അവ അർഹിക്കുന്നതരത്തിൽ വിവരിച്ചിട്ടില്ലെന്ന് എനിക്കു പൂർണ്ണബോദ്ധ്യമുണ്ട്. എന്നാൽ ഈ വിഷയത്തെസംബന്ധിച്ച് അദ്ദേഹത്തിൻെറ സ്വഭാവവിശേഷങ്ങളിൽ വെളിപ്പെട്ടുത്തേണ്ട ആവശ്യമുള്ള ഭാഗങ്ങളെ പൂർവാധികം വിശദീകരിക്കുവാനായി ഈ റെവ്യൂവിൻെറ ഇനി ഒരു ലക്കത്തിൽ ഒരു ലേഖനം മുഴുവൻ വിനിയോഗിക്കാമെന്നു ഞാൻ ആശിക്കുന്നു. അതിനിടയ്ക്കു നമ്മുടെ കവിയെ അടുത്തുതന്നെ അനുഗമിച്ചു നമ്മുടെ സാഹിത്യസമ്പൽപോഷണവിഷയത്തിൽ എറെക്കുറെ ഭാഗം വഹിച്ചിട്ടുള്ള ചില ഗ്രന്ഥകാരന്മാരെപ്പററി പ്രസ്താവിക്കാം. നമ്മുടെ സാഹിത്യത്തിൽ ഒരു പുതിയഭാഗത്തിലേക്കുള്ള പ്രവേശനദ്വാരം തുറക്കുകയും നമ്മുടെ രസാനുഭൂതിക്കുള്ള മാർഗ്ഗങ്ങളിൽ ഒന്നിനേക്കൂടി തെളിക്കുകയുംചെയ്ത ഒരു മഹാനെപ്പററി ഞാൻപറയാം. മലയാളപദ്യത്തിൻെറ ജനയിതാവു തുഞ്ചത്താചാര്യനാണെന്നു നാം കണ്ടുവല്ലൊ. അക്കാലത്തുതന്നെ ഉത്ഭവിച്ച കഥകളിയുടെ അഥവാ മലയാളത്തിലെ ഒരു ദൃശ്യകാവ്യവിശേഷത്തിൻെറ ജനയിതാവിനെപ്പററി നമുക്ക് ഇപ്പോൾ പറയാം. വടക്ക് എഴുത്തഛൻ അദ്ദേഹത്തിൻെറ അമാനുഷബുദ്ധിയുടെ ഫലങ്ങളായ ഉത്തമകൃതികളിൽ വ്യാപൃതനായിരിക്കുമ്പോൾ തെക്ക് ഒരു പ്രഭുവംശജാതൻ അദ്ദേഹത്തിൻെറ നാടകങ്ങ

ളുടെ ബാഹ്യരേഖയെ പക്ഷെ തയാറാക്കുകയായിരുന്നിരിക്കാം. തിരുവിതാംകൂർരാജകുടുംബത്തോടു വിദൂരബന്ധമുള്ള ഒരു രാജവംശം കൊട്ടാരക്കരെ സ്ഥിതിചെയ്തിരുന്നു. തങ്ങളുടെ ശത്രുവായ റെഡ്യാപുരം രാജാവിനാൽ ആക്രമിക്കപ്പെട്ടു തലസ്ഥാനമായ വള്ളിയൂരിൽനിന്നും അഭയാത്ഥികളായി പലായനംചെയ്തു ഈ രാജവംശം അവൎക്കു അഭയം നൽകിയ അന്നത്തെ തിരുവിതാംകൂർമഹാരാജാവിന്റെ നിദ്ദേശപ്രകാരം കൊല്ലവഷം 619-ാമാണ്ടു തിരുവിതാംകൂർ സംസ്ഥാനത്തിൽ കൊട്ടാരക്കരെ താമസമുറപ്പിച്ചതാണു്. മലയാളഭാഷയിൽ ഇദംപ്രഥമമായി ഒരു നാടകം നിമ്മിച്ചുവെന്നുള്ള ബഹുമതിക്കർഹനായി ഭവിച്ചിട്ടുള്ളതു് ഈ രാജകുടുംബത്തിലെ ഒരംഗമാണു്. കൃഷ്ണനും ഗോപിമാരും തമ്മിലുള്ള പ്രണയസംഭവങ്ങളെ സംബന്ധിക്കുന്ന കൃഷ്ണനാട്ടം എന്ന ഒരു നാടകരൂപമായ അഭിനയത്തിൽ വിദഗ്ദ്ധന്മാരായ ഒരുസംഘംകളിക്കാർ കോഴിക്കോട്ടു സാമൂതിരിയുടെ അധീനതയിൽ ഉണ്ടായിരുന്നതായി പറയപ്പെട്ടിരിക്കുന്നു. തന്റെ കുടുംബത്തിലുണ്ടായ ഒരു വിവാഹാവസരത്തിൽ അതിഥികളെ വിനോദിപ്പിക്കുന്നതിനായിട്ടു് ഈ കളിസംഘക്കാരെ അയച്ചുകൊടുക്കണമെന്നു കൊട്ടാരക്കര കേരളവമ്മരാജാവു സാമൂതിരിയോടാവശ്യപ്പെട്ടുവെന്നാണു് ഒരൈതിഹ്യം. എന്നാൽ 'തെക്കക്കു്' ഇത്തരത്തിലുള്ള അഭിനയകലയെ ആസ്വദിക്കുന്നതിനു് അവശ്യംവേണ്ടതായ മനസ്സംസ്കാരമൊ വിദ്യാഭ്യാസമൊ ഇല്ലെന്നു ഹാസ്യമായിട്ടുപറഞ്ഞു സാമൂതിരി രാജാവിന്റെ അപേക്ഷയനുസരിച്ചു പ്രവത്തിച്ചില്ല. ഈ പുഛരസത്തോടുകൂടിയവാക്കു രാജാവിന്റെ ഹൃദയത്തിൽ രൂഢമൂലമായി പതിയുകയും സാമൂതിരി ഇത്രത്തോളംനിന്ദിച്ച തെക്കക്കു ഇത്തരം ഒരു നാട്യകലയെ ആസ്വദിക്കുന്നതിനുമാത്രമുള്ള ത്രാണിയല്ല കൃഷ്ണനാട്ടത്തെക്കാൾ പലതുകൊണ്ടുമുപരിയായ ഒരു പുതിയതരം നാട്യപ്രബന്ധം നിമ്മിക്കുന്നതിനുകൂടിയുള്ള പാടവം ഉണ്ടെന്ന വസ്തുതയെ തന്റെ ഉത്തരദേശീയനായ സഖാവിനെ ഒരു പ്രായോഗികരീതിയിൽ കാണിച്ചുകൊടുക്കണമെന്നു് അദ്ദേഹം നിശ്ചയിച്ചുറയ്ക്കുകയുംചെയ്തു. അതനുസരിച്ചു് അദ്ദേഹം രാമായണകഥയെ അടിസ്ഥാനമാക്കി എട്ടുകഥകളികൾ (നാടകങ്ങൾ) രചിക്കുകയും അവയെ രംഗത്തിൽ അഭിനയിപ്പിക്കുകയും വടക്കുള്ള കൃഷ്ണനാട്ടം എന്നപേരിനു വിപരീതമായി രാമനാട്ടം എന്നു നാമകരണംചെയ്കയുംചെയ്തു. ഇതാണു മലയാളഭാഷയിൽ കഥകളിയുടെ ഉത്ഭവത്തെപ്പററി ഐതിഹ്യരൂപത്തിലുള്ള ഉദന്തം.

മനുഷ്യവഗ്ഗത്തിന്റെ വിദ്യാഭ്യാസവിഷയത്തിൽ നാട്യകലയ്ക്കു ഒരു പ്രധാനസ്ഥാനമുള്ളതായിട്ടാണു് എല്ലാക്കാലത്തും എല്ലാദേശക്കാരും ഗണിച്ചുവരുന്നതു്. യഥാമാഗ്ഗം ഉപയോഗിക്കുന്നതായാൽ നമ്മുടെ പ്രവൃത്തി

കളെ സാമ്രാജ്യികങ്ങളാക്കുന്നതിനും, അഭിരുചികളേയും ആചാരങ്ങളേയും നിർമ്മലങ്ങളാക്കുന്നതിനും സ്വഭാവത്തെ സംസ്കരിക്കുന്നതിനും അത്യു പര്യാപ്തമാകും. ഈ സ്ഥാപനത്തിന്റെ സൽഭാവംതന്നെ ജനസാമാന്യം ഏറെക്കുറെ ഇവയിൽനിന്നു മാനസികാഭിവൃദ്ധിയും സംസ്കാരവും പ്രാപിച്ചിട്ടുണ്ടെന്നു സൂചിപ്പിക്കുന്നു. ഗ്രീക്കുകാർക്കു നാട്യകലയിലുള്ള ഭ്രമം സീമാതീതമായിരുന്നു. ഗ്രീക്കുനാടകങ്ങളിൽ സ്ഫുരിച്ചുകാണുന്ന ഉൽകൃഷ്ടമായ വികാരശുദ്ധി അവരുടെ സംസ്കൃതങ്ങളായ അഭിരുചികളേയും അവർ പ്രാപിച്ചിരുന്ന പരിഷ്കാരത്തിന്റെ പരമകാഷ്ഠയേയും സൂചിപ്പിക്കുന്നു. ദുഷ്ടന്മാർക്കു ലഭിക്കുന്ന ശിക്ഷയും സത്തുക്കൾക്കു ലഭിക്കുന്ന സമ്മാനവും നമ്മുടെ മുമ്പിൽ യഥാവൽ പ്രത്യക്ഷമാകുമ്പോൾ അവ നമ്മുടെ വികാരങ്ങളേയും ചേഷ്ടകളേയും ഒരു സൽപ്രേരണാശക്തിക്കു വിധേയമാക്കിത്തീർക്കാതിരിക്കയില്ല. സജീവങ്ങളായ അത്തരം ദൃഷ്ടാന്തങ്ങൾ നമ്മുടെ ഹൃദയാന്തർഭാഗത്തിൽ തട്ടി ഉൽകൃഷ്ടങ്ങളായ ചിന്തകളേയും ശ്രേഷ്ഠങ്ങളായ വിചാരങ്ങളേയും ജനിപ്പിക്കുന്നു. നേരെമറിച്ചു ദുരുപയോഗംകൊണ്ടു അവ മനുഷ്യരുടെ സ്വഭാവത്തെ ദുഷിപ്പിക്കുകയും നിന്ദ്യമാക്കുകയും ചെയ്യാൻ ഇടയുണ്ട്. ഒന്നാമതായി ഏറെക്കുറെ നമ്മുടെ പുരോഗമനത്തെ സൂചിപ്പിക്കുന്നതുകൊണ്ടും രണ്ടാമതായി നമ്മുടെ സ്വഭാവസംസ്കരണത്തിനു സഹായിക്കുന്നതുകൊണ്ടും നമ്മുടെ ഭാഷയിലെ നാടകസാഹിത്യാവിർഭാവത്തിനു സ്വാഗതമരുളേണ്ടതാണ്.

അദ്ദേഹം എഴുതിയിട്ടുള്ള ആട്ടക്കഥകൾ താഴെപറയുന്നവയാണ്. (1) പുത്രകാമേഷ്ടി. (2) സീതാസ്വയംവരം. (3) വിച്ഛിന്നാഭിഷേകം. (4) ഖരവധം. (5) ബാലിവധം. (6) തോരണയുദ്ധം. (7) സേതുബന്ധനം. (8) യുദ്ധം.

(തുടരും)



# തിരുവിതാംകൂറിലെ പാഠപുസ്തകങ്ങൾ.

(പി. ആർ. നീലകണ്ഠൻനായർ)

അഞ്ചുലക്ഷത്തിൽപരം വിദ്യാർത്ഥികളുടെ അഭ്യസനത്തെ നയിക്കുന്നതിനു സ്ഥിരാവകാശികളായ ധുരീണർ താൽക്കാലികമായി തൽസംബന്ധമായ ഒരു ഗുരുതരകർമ്മത്തിനുകൂടി നിയുക്തരായി. അതിന്റെ ഫലമായി ഈ ഒരു പാഠശാലാവർഷത്തിൽ വിദ്യാർത്ഥികൾ പഠിക്കേണ്ട ഗ്രന്ഥങ്ങൾ ഏറെക്കുറെ നല്ലതായിരിക്കുമെന്നു വിശ്വസിക്കുന്നതു വലിയ തെറ്റ

ള്ളതല്ല. എന്നാൽ സ്വകർത്തവ്യത്തിൽനിന്ന വ്യതിചലിച്ചിട്ടുള്ളവർ നിരാശാജാഡ്യത്താൽ വിക്രിയകൾക്ക ഒരുമ്പെട്ടേക്കും. അതിലുംവിശേഷിച്ച ഭാവികാലം എന്നൊന്നുണ്ടെന്നൊ തങ്ങളുംപദവിയും അനിത്യവസ്തുക്കളെന്നോ ചിന്തിച്ചിട്ടില്ലാത്തവർ ഈ പാവനകർമ്മത്തിന് ഒരുമ്പെട്ടാൽ അതും അശ്രുഃഭാദർക്കമായി വരുവാനാണെളുപ്പം.

പാഠപുസ്തകങ്ങളുടെ ഗുണാഗുണങ്ങളേയൊ ഔചിത്യാനൗചിത്യങ്ങളേയോ നിരൂപിക്കുന്നത് ഈ അവസരത്തിൽ ദ്വിധാ ഉപയോഗപ്രദമെന്ന വിശ്വസിക്കുന്നു.

ഇക്കൊല്ലത്തെ പാഠപുസ്തകങ്ങൾ ഒട്ടേറെയുണ്ടെങ്കിലും അവയുടെ പ്രസിദ്ധീകരണവും ഉടമസ്ഥതയും ചുരുങ്ങിയ ഒരു സംഖ്യയിൽ ഉപജീവിക്കുന്നുണ്ട്. ആ ഒന്ന നാമവൈവിധ്യംകൊണ്ടു സ്വാപരാധത്തെ ആച്ഛാദനംചെയ്യുന്നുണ്ടെങ്കിലും നഗ്നമായ പരമാർത്ഥം മിഴിച്ചുനില്ക്കുന്നുണ്ടു.

രാമകൃഷ്ണാ ആൻഡ് ബ്രദേഴ്സ്, തോമസ്പാൾ, എസ്. ആർ. വി. പ്രസ്സ് എന്നീ മൂന്നുംകഴിഞ്ഞാൽ അല്പീയസ്സായിക്കാണുന്ന മററു ചില പ്രസിദ്ധകരും കുടിലനയം അനുവർത്തിച്ചിട്ടുണ്ടെന്നു കാണാം.

പ്രിപ്പാറേട്ടറിക്ലാസ്സുമുതൽ ആറാംഫാറംവരെ ഇംഗ്ലീഷുഭാഷാപുസ്തകങ്ങൾ ഇരുപത്തു് എണ്ണമുണ്ട്. അവയിൽ ആർനാൾഡ് ആൻഡ് കമ്പനിയെന്നും വി. വി. പ്രസിദ്ധീകരണശാലയെന്നും മററും പേരുവച്ചുള്ളവ തോമസ്പാളിന്റെ വകയാണ്. രവീന്ദ്ര ആൻഡ് കൊ എന്നപേരിൽ ഗ്രന്ഥകർത്താവൊ ആ നാമത്തിൽ ഒരു പ്രസിദ്ധീകരണശാലയൊ ഇല്ലെങ്കിലും ഗോപിയും ഗോപാലനും പിതൃസ്ഥാനത്തിൽ വാഴിച്ചിരിക്കുന്നതു എസ്. ആർ. വി. പ്രസ്സിനെയാണ്. ശേഷിച്ചവ എല്ലാംതന്നെ രാമകൃഷ്ണാസഹോദരന്മാർ പരോക്ഷമായും അപരോക്ഷമായും സ്വാധീനപ്പെടുത്തിയവയത്രെ. മദ്രാസിൽ ഉള്ള ചില കമ്പനിക്കാരുടെ പുസ്തകം ടെക്സ്റ്റായ അപരാധവും രാമകൃഷ്ണാസഹോദരരിൽ ആരോപിക്കുന്നതു കഷ്ടമല്ലെ എന്നൊരു പക്ഷം ഇവിടെ ഉണ്ടാകാം. നമുക്ക് ഒന്നുകൂടി അന്വേഷിക്കതന്നെ. മി: അനന്തകൃഷ്ണയ്യരുടെ ആവശ്യംപ്രമാണിച്ച് ഒരു വരകാര്യത്തിനായി രാമകൃഷ്ണയ്യൻ മദ്രാസിൽ പോയിരുന്നു എന്നും അന്ന് "ഏകനോവൻ ബഹുജനഹിതം മററുകാര്യത്തിനായി പോകുന്നേരം" അവനാണു യോഗ്യൻ എന്ന പ്രമാണത്തെ സാധൂകരിച്ചു എന്നും ഒരു വാർത്ത പരന്നിരുന്നു. പക്ഷെ അതു വ്യാജമായേക്കാം. ഇയ്യിടെ മദ്രാസിലുള്ള ചില കമ്പനിക്കാർ, അവരോടാവശ്യപ്പെട്ട പുസ്തകങ്ങൾ രാമകൃഷ്ണസഹോദരന്മാരോടു വാങ്ങണമെന്നു ശിപാർശിക്കുന്നു ചില കച്ചവടക്കാർക്കയച്ചതായി പൂർണ്ണതെളിവുകളുണ്ട്.

അത്രകൊണ്ടും ഇക്കൊല്ലത്തെ പാഠപുസ്തകങ്ങളുടെ വ്യഭിചാരിത്വവൃത്തം അവസാനിച്ചില്ല. ആറാംഫാറത്തിലെ ഇംഗ്ലീഷുപാഠപുസ്തകം എൻ. കെ. വെങ്കിടേശ്വരന്റെ ഒരു സെലക്ഷനാണു്. സിഡ്നിസ്മിത്ത്, അഡിസൻ, ചാറൽസ് ആൻഡ് മേരിലാംബ്, ഡിക്കൻസ്, ഹാത്താൺ, ഗോൾഡ്സ്മിത് എന്നിങ്ങനെയുള്ള പ്രസിദ്ധസാഹിത്യകാരന്മാരുടെ ഗദ്യപ്രബന്ധങ്ങളും ടെനിസൺ, ലാങ്ങ്ഫെല്ലോ, വേർഡ്സ്വത്ത്, ബയറൺ, കൂപ്പർ, ഗ്രേ, മിൽട്ടൻ എന്നീ വിശ്വവിഖ്യാതരുടെ പദ്യപ്രബന്ധങ്ങളും ഇതിൽ അടങ്ങീട്ടുണ്ടു്.

ഉപരിവിദ്യാഭ്യാസത്തിന് അഥവാ യൂണിവേഴ്സിററിയുടെ മുദ്രയടിക്കുന്നതിനു അയയ്ക്കേണ്ട കുട്ടികളുടെ ഹൃദയകായിതത്തിൽ ദൃശ്യകാവ്യസാരൂപംകൂടി വരയ്ക്കേണ്ടതാണല്ലോ. അതിനു ഷേക്സ്പിയറുടെ നാടകങ്ങളിൽനിന്നു രണ്ടുരംഗവുംകൂടി ചേർത്തിട്ടുണ്ടു്. എല്ലാവിധയോഗ്യതയുമുള്ള ഈ ഗ്രന്ഥം ഇന്നിവിടെ പഠിക്കുന്ന കുട്ടികളുടെ ജ്ഞാനസീമയെ കവിഞ്ഞതല്ലെ എന്നുമാത്രം ശങ്കിക്കുന്നു. ഇതിനിടയിൽ മററൊരു അത്ഭുതംകൂടി ഈ പുസ്തകം പ്രത്യക്ഷമാക്കുന്നുണ്ടു്. അഹങ്കാരലേശം സ്പർശിച്ചിട്ടില്ലാത്ത ഒരാളാണു മി: വെങ്കിടേശ്വരൻ. എങ്കിലും പാശ്ചാത്യസാഹിത്യകേസരികളുടെ നടുക്കു തന്നത്താൻ ചാടിക്കയറിയതു് അല്പം സാഹസമായിപ്പോയി. മി: വെങ്കിടേശ്വരന്റെ ആദ്യത്തെ ബുക്കിൽ ഇങ്ങിനെ ഒരു മിഥ്യാരോപിതപദവി സ്വീകരിച്ചിരുന്നില്ല. ടെക്സ്റ്റായി എന്നു കണ്ടമാത്രയിൽ ചില പ്രസാധകസൃഗാലന്മാർ ഇതിലെപ്രബന്ധങ്ങൾക്കു പകർപ്പവകാശമില്ലാത്തതുകൊണ്ടു വേറെ മുദ്രണംചെയ്യിച്ചു എന്നോ ചെയ്യാൻ ഒരുങ്ങുന്നു എന്നോ ഒരു കിംവദന്തി നാടൊക്കെ പരന്നു. അപ്പോൾ പകർപ്പവകാശം സ്ഥാപിക്കുന്നതിനുവേണ്ടി ഇങ്ങിനെ ഒരു സാഹസംചെയ്തു എന്നുമാത്രമെ ഉള്ളു. ഇങ്ങിനെ ഒന്നു ചെയ്യാൻ അപ്രൂവുചെയ്തതിനുശേഷം പ്രസാധകനവകാശമുണ്ടോ? പിന്നെ എങ്ങിനെ ഇതുചെയ്തു? ഇവിടെയാണു 'പാഠപുസ്തകത്തിരഞ്ഞെടുപ്പു്' എന്ന ബീഭത്സരൂപകത്തിന്റെ മർമ്മം സ്ഥിതിചെയ്യുന്നതു്. മി: അനന്തകൃഷ്ണയ്യർ പാഠപുസ്തകങ്ങൾ തിരഞ്ഞെടുക്കാൻ അപ്രാപ്തികൊണ്ടും വായിച്ചുനോക്കുവാൻ വാർദ്ധക്യംനിമിത്തമുള്ള ക്ഷീണംകൊണ്ടും അശക്തനായിഭവിച്ചിരിക്കയാൽ മി: വെങ്കിടേശ്വരനെ അഭയം പ്രാപിച്ചിരുന്നുവത്രെ. അപ്പോൾ ഇങ്ങിനെ ഒരു പ്രത്യേകഅവകാശം അനുവദിച്ചതു പക്ഷെ ന്യായീകരിക്കത്തക്കതാണു്. അത്രതന്നെയല്ല 'യൗവ്വനാരൂഢയും അപരിഗ്രഹീതയുമായ' പുത്രിയോടുകൂടിയ ഒരുവന്റെ മോഹം 'ഭ്യാമകടാഹവൃത്തത്തെ ആലിംഗിച്ചു നിരിച്ചു എന്നുവരാം.' അങ്ങിനെയുള്ളതൊ അതുപോലുള്ളതൊ ആയ മോഹം 'രാമകൃഷ്ണാ' ശ്രയമായിട്ടാണു സ്ഥിതിചെയ്തിരുന്നതു് മി: വെങ്കിടേശ്വരന്റെ പുസ്തകത്തിനു പരിമിതമായ ഒരു വിലകൊടുത്തു 'രാമകൃഷ്ണാസഹോദരന്മാർ' വാങ്ങിക്കൊള്ളാമെന്നും വ്യവസ്ഥയുണ്ടായിരുന്നു.

അപത്ത്വവഷംകൊണ്ട് ഉള്ളൊഴിഞ്ഞ മേഘത്തോട് പിപാസാപീഡിതമായ ചാതകം എത്രകേണിരന്നാലും പിണങ്ങിപ്പിടഞ്ഞാലും ഫലശൂന്യമാണല്ലൊ. ഏതാണ്ടിങ്ങനെ ഒരു ഫലം മി: വെങ്കിടേശ്വരനുമുണ്ടായി.

നാൺഡിട്ടേയിൽഡ് ടെക്സ്റ്റ് രണ്ടെണ്ണമുണ്ട്. അവയ്ക്കു എബ്രിഡ്ജഡ് എന്നൊരു വിശേഷണംകൂടി ചേത്താണു സ്വയംകൃതാഭിമാനം സൃഷ്ടിച്ചത്.

വിഖ്യാതനായ ഒരു ഗ്രന്ഥകത്താവിൻെറ ഗ്രന്ഥമെടുത്തു സ്വന്തം സരസ്വതീപ്രസാദമനുസരിച്ചു ഹ്രസ്വീകരിക്കുന്ന സമ്പ്രദായത്തോടു പലപ്പോഴും വിയോജിക്കുവാനെ സംഗതികാണുന്നുള്ളു. കാളിദാസൻെറ ഒരു ശ്ലോകത്തിൽ ഉള്ള ഒരു പദം മാറുന്നതിനു ശ്രമിച്ചവർ പല ശ്ലോകങ്ങളും മാറേണ്ടിവന്നതുകൊണ്ടു ആ സാഹസത്തിൽനിന്നു വിരമിച്ചു എന്നു കേട്ടിട്ടുണ്ട്. രുചിഭേദംകൊണ്ടും കാവ്യമമ്മജ്ഞതകൊണ്ടുംവേണ്ടതു കളഞ്ഞും വേണ്ടാത്തതു ചേത്തും ഗ്രന്ഥത്തിനു വൈരൂപ്യം വരുത്തിയേക്കും. പണ്ടൊരു പുലയനു ക്ഷേത്രത്തിൽ നിവേദിച്ച ഒരുപടച്ചോറും അതിൻെറ മുകളിൽ കുറച്ചു കട്ടത്തൈരും കൊടുത്തു. ആ സാധു തൈരു കണ്ടിട്ടുണ്ടോ എന്നുതന്നെ സംശയമാണ്. കൊററിയുടെ പുരീഷമെന്നു ധരിച്ചു തൈരു മുഴവനും കൈകൊണ്ടു തുടച്ചുകളഞ്ഞു എന്നു കേട്ടിട്ടുണ്ട്. വിക്കാർആഫ്‌വേക്ക്ഫീൽഡ് സംക്ഷേപിച്ചുപോലും. യോഗ്യന്മാരായ പലരും അധ്യാപകന്മാരിൽ ഇന്നുണ്ട്. വിദ്യാത്ഥികളുടെ രുചിയും, മിടുക്കുമറിഞ്ഞു സംക്ഷേപിക്കേണ്ട ദിക്കിൽ അങ്ങിനെ ചെയ്തു അവർ പഠിപ്പിച്ചുകൊള്ളുമെന്നെ നിശ്ചയിക്കേണ്ടതുള്ളു.

താഴത്തെ ക്ലാസ്സുകളിലേക്കു നാട്ടുകാർ എഴുതിയ ചില ഇംഗ്ലീഷുപുസ്തകങ്ങൾ ടെക്സ്റ്റായി വച്ചിട്ടുണ്ട്. ഈ കായ്യത്തിലും അല്പം അഭിപ്രായഭേദമുണ്ട്. ഭാഷ, അമ്മയുടെ മുലപ്പാലോടു യോജിച്ചെങ്കിലെ അതിനു ശുദ്ധിയുണ്ടാകയുള്ളു എന്നൊരു പക്ഷമുണ്ട്. ഇന്നു മലയാളികളല്ലാത്തവർ, ഗദ്യത്തിലും വിശേഷിച്ചു പദ്യത്തിലും കവിതയെഴുതുമ്പോൾ പരദേശച്ചുവ എന്നു മലയാളികൾ അപലപിക്കാറില്ലെ? നമ്മുടെ ചക്രവത്തിയായിരുന്ന എഡേ്വർഡ് സപ്തമൻ യുവാവായിരുന്നകാലത്തു ഒരിക്കൽ ഫ്രാൻസിലേക്കു പോയിരുന്നു. അവിടെ ഒരു പ്രഭുകുമാരിയുമൊന്നിച്ചു ഫ്രഞ്ചുഭാഷയിൽ വളരെനേരം സംഭാഷണം ചെയ്തു. ഒടുവിൽ എഡേ്വർഡ് ഇങ്ങിനെ ചോദിച്ചു. "എൻെറ ഫ്രഞ്ചുഭാഷ നിങ്ങൾക്കു രുചിക്കുന്നുണ്ടോ?" പ്രഭുകുമാരി:— "നിങ്ങൾ ഫ്രഞ്ചുപഠിച്ച ഒരു പണ്ഡിതനാണെന്നു നല്ലപോലെ തോന്നും.

ഈ സംഭാഷണത്തിൽ നിന്ന് എന്താണു വ്യഞ്ജിക്കുന്നത്. നമ്മുടെ ഇട്ടിക്കിൽ എന്നല്ല, ഭാരതം ഒട്ടുക്കു നോക്കിയാലും പരിപാകമാധുര്യം ഉള്ള ഇംഗ്ലീഷ് എഴുത്തുകാരുടെ തുക തുച്ഛമായിട്ടാണിരിക്കുന്നത്. അങ്ങിനെയിരിക്കെ നാടൻശൈലി ചേൎത്തു വിദ്യാൎത്ഥികളുടെ ഗ്രഹപ്പിഴ വന്നില്ലെങ്കിൽ സാഹിത്യതൂലിക കൈകൊണ്ടു തൊടാത്ത പലരും എഴുതിയ പുസ്തകം ഇക്കൊല്ലം ടെക്സ്റ്റായിട്ടുണ്ട്.

'ഫെയ്യറിടെയിൽസ്' എന്നൊരു പുസ്തകത്തിനു വന്ന 'ഫൗൾപ്ലെ'യുടെ ചില പരമാൎത്ഥം ഈ അവസരത്തിൽ പറയുന്നതു് അനുചിതമെന്നു കരുതുന്നു. ആ കൂട്ടത്തിൽ തന്നെ ഗോപിയും ഗോപാലനും രവീന്ദ്രകമ്പനിക്കാർ ഗ്രന്ഥകൎത്താവില്ലാതെ പ്രസിദ്ധംചെയ്ത കഥയും. ഇവ രണ്ടിനേക്കുറിച്ചും അറിയാവുന്ന ഒരു പച്ചപ്പരമാൎത്ഥം പറയുന്നതു പക്ഷെ നിയമവിരുദ്ധമായേക്കുമെന്നു ശങ്കിക്കുന്നു.

ഭാഷയല്ലാത്ത വിഷയങ്ങൾ എന്ന ഇനത്തിൽ ചരിത്രം, ഭൂമിശാസ്ത്രം, കണക്കു, ക്ഷേത്രഗണിതം, സയൻസ് എന്നിങ്ങനെയുള്ള വിഷയങ്ങൾ ഉൾപ്പെടുന്നുണ്ട്. ആകെ ഇരുപത്തിഒന്നു ഗ്രന്ഥങ്ങൾ ഈ ഇനത്തിൽ സ്വീകരിച്ചിട്ടുണ്ട്.

പ്രിപ്പാറട്ടറിക്ലാസിൽ സ്വീകരിച്ചിരിക്കുന്ന ചരിത്രം കേശവപിള്ള എം. ഏ. എഴുതി, മണി ബി. എ. പ്രസിദ്ധീകരിച്ച ഒന്നാണ്. ഇൻഡ്യയിലെ ഏതാനും ചരിത്രപുരുഷന്മാരേയും സംഭവങ്ങളേയും കുറിച്ചു പ്രതിപാദിച്ചിട്ടുണ്ടെന്നു തന്നെയല്ല പാശ്ചാത്യരിൽ ചില ചരിത്രപ്രസിദ്ധരേയും ഇതിൽ ഉൾപ്പെടുത്തിട്ടുണ്ട്. ഇവിടെ അല്പം പ്രകൃതം മാറി ഒന്നു പറവാനുണ്ട്. മലയാളസ്കൂൾ ആറാംക്ലാസ്സിലേയ്ക്കു "പ്രാഥമിക ഇൻഡ്യാചരിത്രം" എന്ന പേരിൽ ഒരു ശങ്കരൻ എം. എ. എഴുതി റാം എം. എ. പ്രസിദ്ധീകരിച്ച ഒരു പുസ്തകം ടെക്സ്റ്റാക്കീട്ടുണ്ട്. ഇതിൽ ജാൎജ്ജുപഞ്ചമൻ എന്ന പാഠമൊഴിച്ചു മറ്റെല്ലാം ഇൻഡ്യൻകഥകളാണ്. ഈ രണ്ടു പുസ്തകവും ഒരാൾ തന്നെ എഴുതി രണ്ടു വ്യാജനാമം വച്ചു കമ്മറ്റിക്കു സമൎപ്പിച്ചതെന്നു് എളുപ്പം ഗ്രഹിക്കാവുന്നതാണ്. പാശ്ചാത്യചരിത്രപുരുഷന്മാരിൽ ജാൎജ്ജുപഞ്ചമനെ മാത്രം ചേൎത്തും മറ്റുള്ളവരെ ഉപേക്ഷിച്ചും ഇൻഡ്യൻചരിത്രപുരുഷന്മാരുടെ തുക കൂട്ടിയും നിൎമ്മിച്ചു സമൎപ്പിച്ചു എന്നു മാത്രം വിശേഷമുണ്ട്. മറ്റു ഭാഗങ്ങൾ ഒരേ വാക്യം, എന്തിന് അക്ഷരവ്യത്യാസം പോലുമുണ്ടെന്നു തോന്നുന്നില്ല. അച്ചടിച്ച മുദ്രണശാലയും ഒന്നുതന്നെ. പ്രിപ്പാറട്ടറിക്ലാസിലേയ്ക്കു നിശ്ചയിച്ച പുസ്തകം രാമകൃഷ്ണാസഹോദരന്മാൎക്കവകാശപ്പെട്ടതെന്നു് ഒരു മഹത്വമുണ്ട്. ഈ രണ്ടു ഗ്രന്ഥങ്ങളും പരിശോധിച്ച ഇൻസ്പെക്ടർമാർ ഈ പ്രയോഗം അറിഞ്ഞില്ലെന്നു വരുവാൻ തരമില്ല ഉപാധിഭേദംകൊണ്ടു വന്ന ഭേദമെന്നേ വിചാരി

പ്പാനുള്ളൂ. ഈ ചരിത്രം ക്ലാസിനു എത്രത്തോളം ചേർന്നതെന്ന് ആലോചിക്കേണ്ടതാണ്. നാലു ക്ലാസുകളിലായി പ്രാഥമികശിക്ഷണം കഴിഞ്ഞെത്തുന്ന കുട്ടികളെ യൂറോപ്പിലേക്കു കൊണ്ടുപോകുന്നതു് അല്പം പ്രായത്തിൽ കവിഞ്ഞ ഒരു പ്രവൃത്തിയല്ലെ? അതങ്ങിനെയിരിക്കട്ടെ. പാശ്ചാത്യചരിത്രസ്പർശം കൂടാതെ എഴുതിയ ചരിത്രം ആറിലെ പാഠപുസ്തകവുമാക്കിയിരിക്കുന്നു. മലയാളസ്കൂൾപുസ്തകങ്ങളെക്കുറിച്ചു പറയുമ്പോൾ ഇതിന്റെ അനൌചിത്യം കുറെക്കൂടി വിശദീകരിക്കാമെന്നു വിചാരിച്ചു തല്ക്കാലം ഇതു് ഇവിടെ നിറുത്തുന്നു.

ഒന്നും രണ്ടും മൂന്നും ഫാറങ്ങളിലേയ്ക്കു തോമസ്പാളിന്റെ ചരിത്രപുസ്തകങ്ങളാണ്. ഇവയിൽ രണ്ടെണ്ണം പാളിന്റെ ഗ്രന്ഥകർത്തൃപദം സ്വീകരിക്കുന്നുണ്ട്. ഒന്നു വി. വി. പബ്ളിഷിംഗ്ഹൌസ് വകയാണ്. സി. എം. എസ്സ്. പ്രസ്സ്. കോട്ടയം എന്ന പ്രസിദ്ധീകരണശാല കാണുന്ന ഇംഗ്ലണ്ടിലെ ചരിത്രകഥയും തോമസ്പാളിന്റെ വകയെന്നാണു കേൾവി.

നാല്, അഞ്ച്, ആറ് ഇവയിൽ ടി. കെ. വേലുപ്പിള്ള, ബാനർജി എന്നിവരുടെ ഇൻഡ്യാചരിത്രവും പാഠപുസ്തകങ്ങളാക്കീട്ടുണ്ട്.

നമ്മുടെ ഈ ദിക്കുകാരും പള്ളിക്കൂടങ്ങളുടെ അനുഗ്രഹംകൊണ്ടു ചരിത്രകാരന്മാരായിത്തീർന്നിട്ടുണ്ട്. ഇംഗ്ലീഷിൽ 'ഇങ്ങിനെ' പറഞ്ഞിരിക്കുന്നു. 'അങ്ങിനെ' പറഞ്ഞിട്ടുണ്ട്. എന്നെല്ലാം സധൈര്യം എഴുതിക്കാണുന്നു. ഇന്നു പ്രസിദ്ധീകരിച്ചിട്ടുള്ള ചരിത്രഗ്രന്ഥങ്ങളിൽ എത്ര എണ്ണം വേദപരിശോധനചെയ്തതാണ്? ആരെങ്കിലും ചരിത്രാന്വേഷണം ചെയ്തിട്ടാണൊ ഗ്രന്ഥം നിർമ്മിച്ചിരിക്കുന്നതു്? അപൂർവം ചിലർ അങ്ങിനെയുള്ള അനുഗ്രഹം സിദ്ധിച്ചവരല്ലെന്നു പറയുന്നില്ല. പക്ഷെ അങ്ങിനെയുള്ളവരുടെ ഗ്രന്ഥങ്ങൾ ഇന്നു പാഠപുസ്തകമായി കാണുന്നില്ല. എതാനും ചില ചരിത്രപുസ്തകമെടുത്തു മലർത്തി അങ്ങുമിങ്ങും നോക്കി പകർപ്പവകാശദോഷം നീക്കി രചിക്കുന്ന ഗ്രന്ഥങ്ങളാണ് ഇന്നു പാഠശാലയിൽ സ്ഥലം പിടിച്ചിട്ടുള്ളതു്.

ഏകദേശം മുപ്പതു കൊല്ലത്തിനു മുമ്പു ബി. എ. പാസ്സായി ജീവിതയാത്രയിൽ പല ഇടവഴികളും തരണംചെയ്തതിനു ശേഷം നിയമപരീക്ഷാവിജയംകൊണ്ട് അഭിഭാഷകനായി പല പ്രസംഗവേദിയെ അലങ്കരിച്ചും ലാ കാളേജിൽ പ്രഫസറായും വാർദ്ധക്യത്തോടടുത്ത ഇക്കാലത്തു ചരിത്രകാരൻ എന്ന നിലയിൽ ഇംഗ്ലീഷുപാഠശാലകൾക്കു പ്രത്യക്ഷപ്പെട്ട ഒരു മാന്യദേഹമാണ് മി: ടി. കെ. വേലുപ്പിള്ള. ഭാഷാരീതിയും ചരിത്രപരമാർത്ഥവും ആധുനികകാലത്തോടടുത്തും ഒരു യുവപ്രസരിപ്പു സർവ്വത്ര വ്യാപിച്ചും ഗ്രന്ഥത്തിൽ കണ്ടപ്പോൾ ഒരു യുവഹൃദയം ഈ വൃദ്ധനു സ്വാധീനമെന്നതു നിശ്ചയംതന്നെ. വിൻസൻറ്സ്മിത്, അയ്യങ്കാർ മുതാ

ലായവരെ അനുകരിച്ചുള്ള ഒരു സൃഷ്ടിയാണ് ഈ ചരിത്രവും എന്നതിൽ കൂടുതൽ ഒന്നും പറവാനില്ല.

കഴിഞ്ഞ ഏതാനും കൊല്ലങ്ങൾക്കു മുമ്പു ഭരണയന്ത്രത്തിരിപ്പിൽ ബലിഷ്ഠമായ ഒരു ഹസ്തം പ്രത്യക്ഷമായിരുന്നു. ആ ഹസ്തത്തിന്റെ ചലനം കൊണ്ടോ മററു അനുഗ്രഹബുദ്ധി കൊണ്ടോ താഴ്ന്ന ക്ലാസുകളിലേക്കു ചില ഭൂമിശാസ്ത്രപുസ്തകങ്ങൾ നിശ്ചയിച്ചിരുന്നു. ഇന്ന് ആ അധികാരശക്തി നിഷ്പ്രഭമായതുകൊണ്ടു പേരുമാത്രം കീറിക്കളഞ്ഞു പബ്ളിഷർ ആർ. ടി. പിള്ള അവതരിപ്പിച്ച ഭൂമിശാസ്ത്രമാണു താഴ്ന്ന രണ്ടു ക്ലാസുകളിൽ നിശ്ചയിച്ചിരിക്കുന്നത്. ഈ വക വിദ്യകൾ കാണിക്കുന്നതിന്റെ ഉദ്ദേശം അധികൃതന്മാരെ വഞ്ചിപ്പാനൊ, പൊതുജനങ്ങളുടെ വായു മൂടാനൊ എന്നറിയുന്നില്ല. അധികൃതന്മാർ പുസ്തകം വായിച്ചുനോക്കി ചെയ്യുന്ന കൃത്യമാകകൊണ്ടു പൊതുജനങ്ങളുടെ കണ്ണിലും കുട്ടികളുടെ തലയിലും മണ്ണിടുവാൻ പാഠപുസ്തകനിർണ്ണയിതാവും മുദ്രണകർത്താവും ഒത്തൊരുമിച്ചു ചെയ്ത സാഹസമെന്നേ വിചാരിപ്പാനുള്ളു. ഇംഗ്ലീഷുപള്ളിക്കൂടത്തിലെ മററിനം പുസ്തകങ്ങളെക്കുറിച്ച് അടുത്ത അവസരത്തിൽ പറഞ്ഞുകൊള്ളാം.

# പുസ്തകാഭിപ്രായം.

## 1. രാഷ്ട്രവിജ്ഞാനം.

ഗ്രന്ഥകർത്താവ്:- കെ. എ. ദാമോദരമേനോൻ. ബി. എ.

പ്രസാധകൻ:- കെ. പി. ശങ്കരമേനോൻ ബി. എ.

മുദ്രണശാല:- 'ഭാഷാഭിവർദ്ധിനി' പ്രസ്സ്, തിരുവനന്തപുരം.

രാജ്യഭരണവിഷയത്തിൽ അറിവു സമ്പാദിക്കയൊ, അതിനെ സംബന്ധിച്ച് അഭിപ്രായം പറകയൊ ചെയ്യുന്നത് അനർഹകർമ്മമെന്നു ദൃഢമായി വിശ്വസിച്ചിരുന്നവരുടെ കാലം ഒട്ടവസാനിച്ചു എങ്കിലും ഇന്നും ആ വക കാര്യങ്ങളെക്കുറിച്ചെന്തെങ്കിലും പറയാനൊ പ്രവർത്തിക്കാനൊ

സ്വാതന്ത്ര്യഹാനികൊണ്ട് ആ ജ്ഞാനം ഒരു സങ്കുചിതപരിധിയെ മാത്രമെ സ്പർശിച്ചിട്ടുള്ളു. എന്നാൽ ഇന്നു ലോകത്തെ നാം ഒന്നു സൂക്ഷിച്ചു വീക്ഷിച്ചാൽ അവിടവിടെ ഭരണകൂടങ്ങളിൽ കാണുന്ന ഇടിവും പൊടിവും ഉയർച്ചയും വദ്ധനയും വിസ്മയാവഹമായിരിക്കുന്നതു കാണാം. ഇവ ഓരോന്നും ഏതേതു തത്വത്തെ അവലംബിച്ചു പരിവത്തനാധീനമാകുന്നു എന്നു അറിഞ്ഞിരുന്നില്ലെങ്കിൽ നാം പിന്നണിയിൽ നിന്നു പരാധീനം അനുഭവിക്ക തന്നെ ചെയ്യും.

രാഷ്ട്രീയമായ പല പ്രസ്ഥാനങ്ങളും നവംനവങ്ങളായി ആവിർഭവിക്കുന്ന ഈ കാലത്തു് അവയുടെ ഒരു സ്വരൂപവുമില്ലാത്തവരുടെ എണ്ണം നമ്മുടെയിടയിൽ അധികമുണ്ട്. ആ ദോഷപരിഹാരത്തിനു മി: ദാമോദരമേനോൻ ചെയ്ത ഈ ശ്രമം സവ്വാത്മനാ ആദരണീയമാണ്. രാഷ്ട്രവിജ്ഞാനം എന്ന ഈ ഗ്രന്ഥത്തിൽ ഇന്നു ലോകത്തിൽ കാണുന്ന ഭരണസമ്പ്രദായങ്ങളേയും, ചിന്തകന്മാർ സാധിച്ചിരിക്കുന്ന ശാസ്ത്രവിജ്ഞാനത്തേയും സാമാന്യമായി പ്രതിപാദിച്ചിരിക്കുന്നു. ഇത്ര വിപുലമായ ഒരു വിഷയത്തെ ഒരു ചുരുങ്ങിയ പരിധിയിൽ ഒതുക്കിയതുകൊണ്ട് ആദ്യപാഠമായി വായിക്കുന്നവക്ക് സുഖഗ്രഹണത്തിനു സാധിക്കാതെ വന്നേക്കാം. ഇതിലെ ഓരോ ഭാഗവും ഓരോ ഗ്രന്ഥത്തിനു തക്കവണ്ണം അത്ര വിപുലമാണ്. അങ്ങിനെയുള്ള ഗ്രന്ഥപരമ്പരകൊണ്ടു മലയാളത്തെ അനുഗ്രഹിക്കുവാൻ ജനങ്ങൾക്കു സന്മനസ്സും ഗ്രന്ഥകത്താവിന് ഉത്സാഹവും ഉണ്ടാകുവാൻ സംഗതി വരട്ടെ. ഗ്രന്ഥകത്താവിൻെറ ഈ ശ്രമത്തിനു ഞങ്ങൾ സവ്വവിജയവും ആശംസിച്ചുകൊള്ളുന്നു



## 2. മാധവമാഹാത്മ്യം.

ഗ്രന്ഥകത്താ:- വെമ്പ്ളിയസ്സ് ലക്ഷ്മണൻ നമ്പൂരിപ്പാട്ട്.

പ്രസാധകൻ:- കെ. സി. നീലകണ്ഠൻനമ്പൂതിരി.

മുദ്രണശാല:- പാപ്പുലർ പ്രസ്സ്, കോട്ടയം.

ഈ ചെറുപുസ്തകം, ഈശ്വരഭക്തികൊണ്ടു സവ്വാഭീഷ്ടവും സാധിക്കാമെന്നതിന് ഒരു ഉദാഹരണമാണ്. പുരാണമാതൃകയെ അനുകരിച്ചു തത്ത വന്ന് ഒരു കഥ പറയുന്നു. കവിതയ്ക്കു വേണ്ട ഗുണങ്ങളൊന്നും സുലഭമായി കാണുന്നില്ല. പോരാ എങ്കിൽ ഈജാതി കവിത വായിക്കുന്ന

വരുടെ തുക ഇക്കാലത്തു കുറയും. പിന്നെ ഈ കവി ഇങ്ങിനെ ഒരു ശ്രമം ചെയ്യുതു് എന്തിനെന്നു മനസ്സിലാകുന്നില്ല.

# 3. ചിന്താസരണി.

ഗ്രന്ഥകർത്താ:- പന്തളം കെ. പി. രാഘവപ്പണിക്കർ.

പ്രസാധകൻ:- കെ. ആർ. ജയചന്ദ്രൻകുട്ടി.

മുദ്രണശാല:- വിജയോദയം പ്രസ്സ്, മൂവാററുപുഴ.

വില 2 അണ.

ജന്മാന്ധനായ ഒരു യാചകൻ സ്വശിശുവിനെ മടിയിൽ വെച്ചു ലാളിക്കുന്നതു കണ്ടു് ആ കുരുടന്റെ സഹധർമ്മചാരിണി പരമാനന്ദത്തിൽ നിർല്ലീനയാകുന്ന കാഴ്ച തട്ടിയുണർത്തിയ വികാരപരമ്പരയുടെ സമാഹാര രൂപമാണു മി: പണിക്കരുടെ ചിന്താസരണി. ആകെ അൻപത്തഞ്ചു ശ്ലോകങ്ങളുള്ള ഈ ചെറുകൃതിയെ മൂന്നു മഹാന്മാർ ആശീർവദിച്ചുകഴിഞ്ഞിരിക്കുന്നു. മുതലാളിത്വത്തിന്റെ ദൌഷ്ട്യമാണിന്നു കവി കണ്ടതു്. അതിനു ചെങ്കോലുകളഞ്ഞു മരയോട്ട എടുക്കയല്ല വേണ്ടതു്. ഒരു ചെങ്കോലു കൈയിൽ എടുത്തു സ്ഥിതിക്കു സമത്വം വരുത്തുവാൻ ശ്രമിക്കുന്നതല്ലേ നല്ലതു്. വാസനാനിർമ്മിതമായ ഈ ചെറുകാവ്യത്തിനു ഞങ്ങൾ ഭാവുകം പ്രാർത്ഥിച്ചുകൊള്ളുന്നു.

## ഒരു വിരാമം.

"ഈ രാജപാദപരിചരണത്തിൽ ഞാൻ എത്ര നിഷ്ണാതനായിരുന്നുവോ അതിൽ പകുതി ഭക്തിയോടെ ഈശ്വരപാദസേവനം ചെയ്തിരുന്നു എങ്കിൽ ഈ വാർദ്ധക്യദശയിൽ എന്നെ അദ്ദേഹം ഇങ്ങിനെ തിരസ്കരിക്കയില്ലായിരുന്നു." എന്നു ഒരു മന്ത്രിപുംഗവൻ കഴുമരത്തിൽ നിന്നുകൊണ്ടു രാജസേവനത്തിന്റെ ദുരന്തപരിണതിയെ സോൽകണ്ഠം വർണ്ണിച്ചിട്ടുണ്ടു്. ഈ തരത്തിൽ ഉള്ള മററുപലരേയും നമുക്കു കാണ്മാൻതന്നെ കഴിയും. അതിൽ ഒട്ടുംതന്നെ അപ്രധാനമല്ലാത്ത ഒരു ഉദ്യോഗവിരാമം ഇയ്യിടെ സംഭ

വിച്ചിട്ടുണ്ട്. ഒരു ദ്വാത്രിംശൽസമകളോളം ഇദ്ദേഹം നിസ്തുലപ്രശസ്തതയോടെ ഈ ഗവൺമേൻറിനെ സേവിച്ചിരുന്നു. എന്നിട്ടും അൻപത്തഞ്ചു വയസ്സു തികയുന്നതിനു മുമ്പുതന്നെ ഉദ്യോഗം ഒഴിയേണ്ടിവന്നതു പണ്ഡിതഗുരുവര്യൻ റാവുബഹദൂർ കെ. വി. രങ്കസ്വാമിഅയ്യങ്കാർ തന്നേയാണ്.

തിരുവനന്തപുരം കാളേജിൽ ചരിത്രം പഠിപ്പിക്കുന്നതിന് അതിപ്രസിദ്ധനായ ഒരു യൂറോപ്യൻ പ്രൊഫസർ ഉണ്ടായിരുന്നു. അദ്ദേഹത്തിൻേറ പ്രിയശിഷ്യനായ മി: അയ്യങ്കാർ ഗുരുനിദേശം അനുസരിച്ച 1901-ൽ ഇരുപത്തിരണ്ടാമത്തെ വയസ്സിൽ ഇവിടെ എത്തി. ലപ്പർസായിപ്പിൻേറ കീഴിൽ ഒരു അസിസ്റ്റൻറ് പ്രഫസറായി ജോലി നോക്കിത്തുടങ്ങി. അന്നു തിരുവനന്തപുരം കാളേജിൻേറ വിശ്രുതി സർവ്വജനങ്ങൾക്കും ആദരണീയമായിരുന്നു.

ലപ്പർസായിപ്പ് ഇവിടെനിന്നും പിരിഞ്ഞകാലത്ത് ആ സ്ഥാനം ശിഷ്യനായ അയ്യങ്കാരിൽ സമർപ്പിച്ചിട്ടാണു യൂറോപ്പിലേക്കു തിരിച്ചതു്. പ്രഫസറായും, ഡയറക്ടർ ആയും ഈ ഡിപ്പാർട്ടുമേൻറിൽ ഇക്കാലംവരെ കഴിഞ്ഞുകൂടി. ഇതാ ഇപ്പോൾ നിർബന്ധമായി ജോലിയിൽ നിന്നു വിരമിക്കുന്നതിന് ആജ്ഞ കിട്ടിയിരിക്കുന്നു. ഒരു ആറോ ഏഴോ കൊല്ലംകൂടി ജോലിചെയ്യാൻ ശരീരാരോഗ്യം ഇദ്ദേഹത്തിനുണ്ട്. അതങ്ങിനെയിരിക്കട്ടെ. ഇങ്ങിനെ ഒരു ചരിത്രപണ്ഡിതൻ ദക്ഷിണഇൻഡ്യയിൽ ഇല്ലെന്നു പലരും ഘോഷിക്കുന്നുണ്ട്.

ഇങ്ങിനെയൊക്കെയാണെങ്കിലും സ്വാഭിമാനിക്കു നിദാനമായ ചില ബുദ്ധിവിശേഷവുംകൂടി ഇദ്ദേഹത്തിനുണ്ട്. സ്വാതന്ത്ര്യപ്രഭുത്വം അവയിലൊന്നാണ്. മുഖസ്തുതികൊണ്ടു പരിപുഷ്ടമായ ഈ ദുസ്സ്വഭാവം സഹപ്രവർത്തകരെക്കൂടി വെറുപ്പിച്ചിട്ടുണ്ട്. ഡയറക്ടർ ആയിരുന്നകാലത്തു് ഒരു സമുദായത്തെത്തന്നെ ശത്രുവാക്കിത്തീർത്തു. ആദിയിലും അന്തത്തിലും അന്തേവാസിയായ ഒരു ശിഷ്യനേപ്പോലും സ്വാതന്ത്ര്യപ്രഭുത്വംകൊണ്ടു മധ്യകാലത്തു് അല്പം ദ്രോഹിച്ചിട്ടില്ല എന്നുകൂടി സംശയമുണ്ട്.

ഇങ്ങിനെയൊക്കെയാണെങ്കിലും അകാലത്തുണ്ടായ വിരാമം നമുക്കു നഷ്ടം തന്നെയാണ്. അകാലത്തുണ്ടായ ഉദ്യോഗവിയോഗം ദീർഘായുരാരോഗ്യത്തിനും, ലോകശിക്ഷണത്തിനും സംഗതി ആക്കിത്തീർക്കുമെന്ന പരമാർത്ഥം ഒരു വന്ദ്യപുരുഷൻേറ ഉദാഹരണം നമ്മെ പഠിപ്പിക്കുന്നുണ്ട്. ആവിധമുള്ള ഒരു ശ്രേയഃഫലം പ്രകൃതപുരുഷനിൽ ഉണ്ടാകുവാൻ സർവ്വാന്തര്യാമി അനുഗ്രഹിക്കട്ടെ.

# മഹദ്വാക്യങ്ങൾ.

416ാം പുറത്തുനിന്നും തുടച്ച്.

ഭാവന.

1. "ലോകം ഭരിക്കുന്നതു ഭാവനയാകുന്നു." നെപ്പോളിയൻ.
2. "അന്തരാത്മാവിന്റെ ഈക്ഷണങ്ങൾ ഭാവനയത്രെ." ജൂബർട്ട്.
3. "മനസ്സിന്റെ നിശ്വാസം ഭാവനയാണ്." ബെയിലി.
4. "അനവധാനത ഉള്ള ഒരുവന്റെ വളച്ച് ഭാവനകൊണ്ടു മാത്രമത്രെ." ഷേക്സ്പീയർ.
5. "ഭാവനയ്ക്കു മൃതിയില്ല." സ്റ്റെഡ്മാൻ.
6. അസാധ്യരോഗം ഭാവനാസൃഷ്ടമാണ്.
7. ഭാവന ബലിഷ്ഠനായ സ്വേച്ഛാപ്രഭുവാണ്.
8. ഭാവനയെ പ്രബുദ്ധമാക്കി വയ്ക്കുക. പരാശക്തിയോടുള്ള സന്ധാനത്തിനു വാസ്തവനിയമം ഇതൊന്നുമാത്രം.
9. ഭാവന പരിഷ്കാരത്തിന്റെ രഹസ്യവും കണ്ണിയും ആണ്. വിശ്വാസത്തിന്റെ കണ്ണുമാണ്.
10. യേനകേനപ്രകാരേണ നാം എല്ലാം ഭാവനാശക്തിയുള്ളവരാണ്. ആശയുടെ അത്യാവശ്യം സകലമാണ്.
11. ഓരോ വ്യക്തിക്കും ഭാവന സമുദയം ചെയ്യുന്ന ഒരു കാലഘട്ടമുണ്ട്. സൌന്ദര്യം, സംവീക്ഷണം, സാരസ്യം ഇവ പൂർണ്ണശക്തിയോടെ വികസിക്കുന്ന യൌവനാന്ത്യമാണ് ഈ ഘട്ടം.
12. ഭാവനയോടുള്ള സംബന്ധം ശാസ്ത്രത്തിന് അജ്ഞാതമാണ്.
13. പുരുഷന്മാർ അറിവിനെ ആസ്പദമാക്കി സംസാരിക്കുന്നു. സ്ത്രീകൾ അതിനു ഭാവനയെ ആശ്രയിക്കുന്നു.
14. സമുദായജീവിതം ശീലസ്ഥാപനത്തിനെന്നപോലെ ഏകാന്തജീവിതം ഭാവനയ്ക്ക് ആവശ്യമത്രെ.
15. അനന്യസാധാരണമായ ഭാവനാസമ്പത്തു കാവ്യസത്തയെ ഉളവാക്കുന്നു.

16. വാസനകൂടാത്ത ഭാവനയോളം അത്ര ഭയങ്കരമായി മറെറാന്നുമില്ല.

17. പഠിപ്പില്ലാത്തവൻെറ ഭാവന ചിറകുകളോട് കൂടിയതെങ്കിലും പാദ ശൂന്യങ്ങളത്രെ.

18. ദൂരദർശിനിയില്ലാത്ത നക്ഷത്രബങ്ക്ളാവും ഭാവനാശക്തിയില്ലാത്ത ആത്മാവും തുല്യമാണ്.

19. ഭാവനയുടേയോ വിജ്ഞാനത്തിൻേറയോ കിരണം ബ്രഹ്മാണ്ഡത്തെ പ്രകാശിപ്പിച്ചു എന്നുവന്നേക്കാം. എന്നാൽ അതു ചിരന്തനകാല ത്തെ വിദ്യോതിപ്പിക്കും.

20. ഭാവന ചിന്തയല്ല. കൗതുകം പുനസ്സന്ധാനവുമല്ല. ചിന്ത വൃദ്ധതാപസനേപ്പോലെ ചരിക്കുന്നു. ഭാവനക്കു ഗരുഡതുല്യമായ ഗ ത്രുകൾ ഉണ്ട്.

21. ഭാവന എന്നാൽ എന്ത്? ആന്തരസത്വത്തിൻെറ ഒരായുധമത്രെ. യുക്തിയുടെ പുരോഗാമിയുമാണ്.

22. സ്ത്രീകളിൽ ഭാവനാശക്തിക്കു പെരുമയും അതിൻെറ ആധാരമായ ഹൃദയത്തിനു വികാസവും പുരുഷന്മാരെ അപേക്ഷിച്ച് അധിക മാണ്. അതിനാൽ കൗതുകം അവരെ പലപ്പോഴും വശീകരി ക്കുന്നു.

23. ഭാവന സർവ്വത്തിനും സ്ഥിതിനിയന്ത്രണംചെയ്യുന്നു. ലോകസർവ്വ സ്വമായ സുഖം, നീതി, സൗന്ദര്യം ഇവയെ സൃജിക്കുന്നു.

24. മനുഷ്യചര്യയിൽ മാന്യവും നിർമ്മലവുമായ സ്വസ്വഭാവം സ്ഥാപിക്കു ന്നതിനുവേണ്ട ഉപകരണങ്ങളെ ശുദ്ധവും ഉചിതവും ആയ ഭാവ നകൊണ്ടു സമ്പാദിക്കാം.

25. വാസ്തവിയായ ലോകം സീമാപരിക്ലിപ്തമാണ്. ഭാവനാസാമ്രാജ്യം സീമാവിഹീനവുമത്രെ. ഒന്നു വികാസക്ഷമമല്ലാത്തതുകൊണ്ടു മറേറതിനെ സങ്കോചിപ്പിക്കണം. നമ്മെ വാസ്തവത്തിൽ നിർഭാ ഗ്യരാക്കുന്നതിനുള്ള സകല ദുരദൃഷ്ടങ്ങളും ഈ വ്യത്യാസത്തിൽനി ന്നും ഉണ്ടായവയാണ്.



## ചില നല്ല പുസ്തകങ്ങൾ.

# രാജാകേശവദാസ്.

വീരാരാധനഗ്രന്ഥാവലി നമ്പർ 2.

ഗ്രന്ഥകർത്താ, ആർ ഈശ്വരപിള്ള ബി. എ.

"ദാരിദ്ര്യത്തിൽ ജനിച്ചും, സ്വല്പമായ വിദ്യാഭ്യാസം മാത്രം ലഭിച്ചും, പലവിധ കഷ്ടതകൾ സഹിച്ചും, സ്വപ്രയത്നം സ്വകൃത്യബോധം, നീതിനിഷ്ഠ, കുശാഗ്രബുദ്ധി, സ്വാമിഭക്തി ഇവകൾകൊണ്ടു മാത്രം ലോകത്തിൽ ഉയർന്ന പ്രജകളിൽ ഒരാൾക്കു ലഭിക്കാൻ സാധിക്കുന്ന ഏററവും ഉന്നതപദം പ്രാപിച്ചു, സമൃദ്ധിയിങ്കലും അനദ്ധതനായ ഈ സൽപുരുഷന്റെ ചരിത്രം ആൎക്കും ഒരു വിശിഷ്ടമായ സാധനപാഠമായിത്തന്നെ ഇരിക്കും.

വില 8 അണ.

# ശ്രീരാമൻ.

ഗ്രന്ഥകർത്താ, ആർ. ഈശ്വരപിള്ള ബി. എ.

"പുത്രനായൊ, ഭ്രാതാവായൊ, യോദ്ധാവായൊ, തപസ്വിയായൊ, ഭർത്താവായൊ, രാജാവായൊ, മിത്രമായൊ, ശത്രുവായൊ ഉള്ള ഏതൊരു നിലയാകട്ടെ, ബ്രഹ്മചര്യം മുതലായ നാലാശ്രമാവസ്ഥകളിൽ ഏതെങ്കിലുമാകട്ടെ, ധൎമ്മവീൎയ്യനായ ശ്രീരാമനോടു തുല്യനായിട്ട് ഒരുപദേഷ്ടാവും, രാമായണംപോലെ അത്ര രസാലങ്കാരസാരോപദേശഭ്രൂയിഷ്ഠമായ ഒരു കാവ്യവും, വാത്മീകിയെപ്പോലെ ഒരു കവിയും" ഇല്ലെന്ന് സൎവ്വസമ്മതമാണ്.

വില 8 അണ.

മഹാകവി ഷേക്സ്പിയരുടെ

# നാടകകഥകൾ.

ഗ്രന്ഥകർത്താ, ആർ. ഈശ്വരപിള്ള ബി. എ.

മഹാകവി ഷെക്സ്പിയർ എഴുതിയിട്ടുള്ള സുപ്രസിദ്ധങ്ങളും ഹൃദയാവൎജ്ജകങ്ങളും ആയ രണ്ടു ദുരന്തനാടകങ്ങൾ കഥാരൂപേണ എഴുതിയിട്ടുള്ളതു്. മഹാകവിയുടെ കഥാഘടനാവൈചിത്ര്യം വായിച്ചുനോക്കേണ്ടതാണ്.

വില 5 അണ.

സി. ജി. ബ്രദേഴ്സ് ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

// വിൽപാൻ തയാർ.

ഹൈസ്കൂൾ ചരിത്രപുസ്തകങ്ങൾ

(ലളിതമായ മലയാളത്തിൽ എഴുതിയിട്ടുള്ളതു്)

1) 'ആംഗലരാജ്യചരിത്രസംക്ഷേപം.'—ഇംഗ്ലണ്ടിന്റെ ചരിത്രം മുഴുവനും സംക്ഷേപിച്ചു് മൂന്നു ഭാഗങ്ങളായി എഴുതിയിട്ടുള്ളതു്.

| | | | | |
|---|---|---|---|---|
| പുസ്തകം ഒന്നു് | 55 ബി. സി.— | —1485 എ. ഡി. | വില | 0—8—0 |
| പുസ്തകം രണ്ടു് | 1485 — | —1714 | — | 0—8—0 |
| പുസ്തകം മൂന്നു് | 1714 — | —1920 | — | 0—8—0 |

2) 'സ്ററുവട്ട്ഇംഗ്ലാണ്ടു്.'—ചരിത്രം ഐച്ഛികവിഷയമായി എടുത്തിട്ടുള്ളവൎക്കു മാത്രം. വില 0—6—0

മുകളിൽ എഴുതിയിട്ടുള്ള നാലു പുസ്തകങ്ങളും കൊച്ചി ഗവർമ്മേണ്ടിൽനിന്നു ഹൈസ്കൂൾ ക്ലാസ്സുകളിലേക്കു് പാഠപുസ്തകങ്ങളായി അംഗീകരിച്ചിട്ടുള്ളവയാകുന്നു.

3) ഇൻഡ്യാചരിത്രം മൂന്നുഭാഗങ്ങളായി എഴുതിയിട്ടുള്ളതു്.

| | | | |
|---|---|---|---|
| പുസ്തകം ഒന്നു് | Ancient India | — വില | 0—10—0 |
| രണ്ടു് | Medieval India | — | 0—12—0 |
| മൂന്നു് | Modern India | — | (പ്രസ്സിൽ) |

ഗ്രന്ഥകൎത്താ:

എ. കരുണാകരമേനോൻ ബി. എ.
ഹിസ്റ്ററിടീച്ചർ
വിവേകോദയം ഹൈസ്കൂൾ, തൃശ്ശിവപേരൂർ.

N. B. ആവശ്യക്കാർ ഗ്രന്ഥകൎത്താവിനോടപേക്ഷിക്കുക. അഞ്ചുറുപ്പികയിൽ കൂടുതലുള്ള എല്ലാ ഓഡർകൾക്കും പ്രത്യേകം കമ്മീഷൻ കൊടുക്കുന്നതാകുന്നു.

# വീരാരാധന.

വീരാരാധന ഗ്രന്ഥാവലി നമ്പർ 1.

അഥവാ

ബാബുസുരേന്ദ്രനാഥബാനർജി.

ഗ്രന്ഥകർത്താ, സി. ജി. അനന്തൻപിള്ള ബി. എ.

മലയാളത്തിലെ ഒരു സ്വതന്ത്രപ്രതിദിനപ്പത്രമായ 'മാതൃഭൂമി' ഈ പുസ്തകത്തെപ്പററി ഇങ്ങിനെ അഭിപ്രായപ്പെടുന്നു:-

വീരാരാധനയുടെ ഒന്നാംഭാഗമായ ഈ ചെറുപുസ്തകം ദിവംഗതനായ ബാബുസുരേന്ദ്രനാഥബാനർജിയുടെ സംക്ഷിപ്തമായ ഒരു ജീവചരിത്രമാണ്. ഈ പുസ്തകത്തെ സാഹിത്യലോകത്തിലേക്ക് സ്വാഗതം ചെയ്യാൻ ഞങ്ങൾക്കു വളരെ സന്തോഷമുണ്ട്. മലയാളഭാഷയിൽ ഈയിടെയായി പുസ്തകങ്ങൾ ഒരുവിധം ധാരാളമായി ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും, അവയിൽ വായിക്കേണ്ടവയും വായിക്കാവുന്നതുമായവയുടെ എണ്ണം തുലോം കുറവായിട്ടേ കാണുകയുള്ളു. ജനസാമാന്യത്തിൽ കർത്തവ്യബോധത്തെ ഉദ്ദീപിപ്പിക്കുന്നതിനും സമുദായത്തോടും രാഷ്ട്രത്തോടും ഉള്ള കടമകളെപ്പററി അവൎക്കു ബോധമുണ്ടാക്കിത്തീൎക്കുന്നതിനും മഹാന്മാരുടെ ജീവചരിത്രങ്ങൾ വളരെ ഉപകാരപ്പെടുന്നുണ്ട്. ബാബുസുരേന്ദ്രനാഥബാനർജിയുടെ പേരു കേൾക്കാത്തവർ നമ്മുടെ നാട്ടിൽ അധികമാരും ഉണ്ടായിരിക്കയില്ല. എന്നാൽ സ്വരാജ്യത്തിന്റെ ഉൽഗതിക്കുവേണ്ടി ആ ഗംഭീരപുരുഷൻ എത്രയേറെ കഷ്ടപ്പാടുകളനുഭവിച്ചിട്ടുണ്ടെന്നും ഏതെല്ലാം തരത്തിൽ പരിശ്രമിച്ചിട്ടുണ്ടെന്നും ശരിയായ ഒരു ജ്ഞാനം മലയാളി വായനക്കാരിൽ പലൎക്കും ഉണ്ടായില്ലെന്നും വരാം. അങ്ങിനെയുള്ളവൎക്ക് ഈ ചെറുപുസ്തകം വളരെ ഉപകാരപ്പെടും. സ്വജനസേവനത്തെ മൂൎത്തിമത്തി ആത്മാൎത്ഥതയോടെ പ്രവൎത്തിക്കുന്ന ഒരാൾ നാട്ടുകാരുടെ ബഹുമാനാദരങ്ങൾക്കും വിശ്വാസത്തിനും എത്രമേൽ പാത്രമായിത്തീരുന്നുവെന്നും, അതേസമയത്തുതന്നെ ആദർശത്തിൽനിന്നുള്ള വ്യതിചലനംകൊണ്ട് ആ സമുന്നതസ്ഥാനത്തുനിന്നു ഒരു നേതാവിനു എത്രകണ്ട് അപകൎഷം പററാമെന്നുമുള്ള സംഗതികൾക്കു ബാബുസുരേന്ദ്രനാഥന്റെ ജീവിതം പ്രത്യക്ഷോദാഹരണമാണ്. വീരാരാധനയുടെ കൎത്താവിനെ ഞങ്ങൾ അഭിനന്ദിച്ചുകൊള്ളുന്നു.

വില 6 അണ

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഇൻററർമീഡിയേററക്ലാസ്സിലെ

പാഠ്യപുസ്തകങ്ങൾ.

## 1. ചിന്താസന്താനം

(നാലാംഭാഗം.)

ഗ്രന്ഥകൎത്താ:— സുപ്രസിദ്ധഗദ്യകാരൻ

ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാന ചിന്തകനും, ഒന്നാംതരം ഗദ്യകാരനും ആയ ഗ്രന്ഥകൎത്താവിൻെറ 14 ഉപന്യാസങ്ങൾ അടങ്ങിയതാണ് പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദൎശങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടതു്. സാധാരണ പാഠപുസ്തകങ്ങളുടെ രീതിയിൽ മോശമായ കടലാസിൽ അടിച്ചതല്ല. നല്ലകടലാസിൽ വൃത്തിയായി അച്ചടിച്ചതു്. ഗ്രന്ഥകൎത്താവിൻെറ ഛായയോടുകൂടിയതു്. കച്ചവടക്കാൎക്കു നല്ല കമ്മീഷൻ.

വില 12. അണ

## 2. അന്ത്യാമന്ത്രണം.

ഗ്രന്ഥകൎത്താ:— ഡി. പത്മനാഭനുണ്ണി എം. എ.

രാവണൻെറ ഉൽകൃഷ്ടാദൎശങ്ങളേയും സ്വഭാവ സ്ഥൈര്യത്തേയും തേച്ചു മിനുക്കുന്ന ഒരു ഏകാങ്കനാടകം. വായനക്കാരിൽ വിമൎശനബുദ്ധിയെ ഉളവാക്കും. അഭിമാനം വേണ്ടതെന്നു തെളിയും.

വില 8. അണ

സി. ജി. ബ്രദേഴ്സ്, ഈശ്വരവിലാസം പുസ്തകശാല, പറവൂർ.
(N. Travancore.)

# SRINIVASA VARADACHARI & CO.

**Printers, Publishers, Book Sellers Etc,**

**190, Mount Road, MADRAS.**

POPULAR HIGH SCHOOL BOOKS.

**Elements of Algebra.** *By Three Authors: Revised* and enlarged By **N. Panchpagesa Aiyer, B. A , L. T.** The Book was out of print for nearly twenty five years and it has now been revised and brought in line with the present day requirements. **RS. 2.**

**A Course of General Mathematics.** *By V. Ranganatha Aiyer, B. A., L. T.* Sixth Edition **RS. 2.**

**A New Geometry For High Schools.** *By A. A. Krishna Swamy Aiyengar, M. A.* **RS. 2-8.**

**A School History of India.** *By M. S. Rama Swami Aiyangar, M. A.* A Recent Publication very widely in use. With 16 Maps. The Best Book for S. S. L. C. Students. **RE. 1-12.**

**Elementary Science.** (Physics & Chemistry) *By V. N. Viswanatha Aiyer, M. A.* and *P. A. Narayana Iyer, M. A.* Second Edition. Revised and enlarged. **RE. 1-4.**

**MANY OTHER BOOKS! ASK FOR CATALOGUE !!**

**The "EDUCATIONAL REVIEW"** A Monthly Record for India. The **OLDEST** Journal of its kind in India now in its **39th Year** of publication. Contains a monthly budget of educational and literary articles by distinguished Scholars. An indispensable adjunct to all Teachers, Parents, and Students.

*Best Medium for Advertisements.*

**Only Rs. 5 Subscription.**

**The "FIELD,"** A Monthly devoted to sports, Games and Athletics. The Official organ of the Indian Cricket Federation, Madras. Patron H. E. THE GOVERNOR OF MADRAS.

*Unrivalled Medium for Advertisements.*

**Annual Subscription Rs, 5.**

**OUR REPRESENTATIVE.**

**K. P. PADMANABHAN THAMPY.**

**New Lodge, Chettikulankara,**

**TRIVANDRUM.**

REGISTERED NO. T.62.

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.

6 മാസത്തേയ്ക്കു് 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴികെ മററു രാജ്യങ്ങളിലേയ്ക്കു് 2 രൂ. 12 ണ.

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ.

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്കു് വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കുന്നതിനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## റജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഞങ്ങൾക്കെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. ആപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൌനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണു് ഉത്തമം, വി. പി. അയക്കുന്നതായാൽ അനാവശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ പറവൂർ.

---

Printed & Published by C. N. Gopalan Nair
at the S. G. Press, Parur.